# കല്യാണസൗഗന്ധികം

## ശീതങ്കൻ തുള്ളൽ.





# അവതാരിക

—— :o: ——

**എഴുത്തച്ഛനും നമ്പ്യാൎക്കുമുള്ള താരതമ്യം**

നമ്മുടെ സാഹിത്യലോകത്തിൽ, ഒരു പുതിയ പ്രസ്ഥാനത്തിന്റെ കർത്താവോ സംസ്കർത്താവോ ആയ തുഞ്ചത്തു രാമാനുജനെഴുത്തച്ഛനെന്നപോലെതന്നെ കലക്കത്തു കുഞ്ചൻനമ്പ്യാൎക്കും ഏതാണ്ടു മാന്യമായ ഒരു സ്ഥാനമുണ്ടെന്നു് ഏതൊരു കേരളീയനും സമ്മതിക്കുന്നതാണു്. വാസ്തവത്തിൽ കിളിപ്പാട്ടു തുഞ്ചോപജ്ഞമോ, തുള്ളൽപാട്ടു കുഞ്ചോപജ്ഞമോ അല്ലെങ്കിലും താദൃശപ്രസ്ഥാനങ്ങളെ ഇന്നു കാണുന്ന രീതിയിൽ പരിഷ്കരിച്ചു പ്രചരിപ്പിച്ചിരിക്കുന്നതു് ഈ രണ്ടു മഹാന്മാർ തന്നെയാണെന്നതിനു സംശയമില്ല. ഭാഷാസാഹിത്യനഭോമണ്ഡലത്തിലെ സൂൎയ്യചന്ദ്രന്മാർതന്നെയാണു് ഇവർ. ഈ നഭോമണ്ഡലത്തിൽ സാക്ഷാൽ നഭോമണ്ഡലത്തിലെന്നപോലെ വലിപ്പംകൊണ്ടും തേജസ്സുകൊണ്ടും സൂൎയ്യചന്ദ്രന്മാരെ അതിശയിക്കുന്ന ഇതരഗ്രഹങ്ങളുണ്ടായിരിക്കാം; എങ്കിലും ദൂരവ്യവധാനദോഷത്താലോ മറ്റോ അവരുടെ യഥാർത്ഥസ്വരൂപം ഒന്നോ രണ്ടോ വിജ്ഞന്മാരുടെ പ്രജ്ഞാദൃഷ്ടിക്കല്ലാതെ ജനസാമാന്യത്തിനു പ്രത്യക്ഷമല്ലായ്കയാൽ ഇവരെപ്പോലെ പ്രസിദ്ധിയും ലോകാദരവും ആ തേജോബിംബങ്ങൾക്കു സിദ്ധിച്ചിട്ടില്ല. സൂൎയ്യനും ചന്ദ്രനുമില്ലെങ്കിൽ ലോകത്തിനുള്ള സ്ഥിതിതന്നെയായിരിക്കും തുഞ്ചനും കുഞ്ചനുമില്ലെങ്കിൽ നമ്മുടെ സാഹിത്യലോകത്തിനും. ഇങ്ങനെ സാഹിത്യലോകത്തിലെ തേജഃസ്വരൂപികളായ തുഞ്ചനും കുഞ്ചനും തമ്മിൽ സാജാത്യം ഉണ്ടെങ്കിലും സൂൎയ്യചന്ദ്രന്മാൎക്കെന്നപോലെ അവൎക്കുള്ള വൈജാത്യവും അപലപിക്കാവുന്നതല്ല. സൂൎയ്യനെന്നപോലെ കുടിലതൊട്ടു കൊട്ടാരംവരെ പ്രായേണ പ്രായഭേദമോ വ്യക്തിഭേദമോ കൂടാതെ നിഷ്പക്ഷനിലയിൽ എഴുത്തച്ഛൻ ലോകത്തിനു ഉപകാരം ചെയ്യുന്നു. ചന്ദ്രനെപ്പോലെ, വിശേഷിച്ചു് ഒരുവക രസികന്മാരെ നമ്പ്യാർ വിനോദിപ്പിക്കുന്നു. ചന്ദ്രനിലുള്ള കളങ്കമെന്നപോലെ നമ്പ്യാരിൽ അനൌചിത്യദോഷം കാണുന്നുണ്ടു്. എന്നു മാത്രമല്ല, കളങ്കത്തെ

ന്നപോലെ ചിലർ അവക ദോഷങ്ങളെ സ്തുതിക്കുന്നതുമുണ്ട്. സൂര്യനിലെന്നപോലെ എഴുത്തച്ഛനിലാകട്ടെ താദൃശദോഷം പ്രത്യക്ഷമല്ല. കൂടാതെ ഹംസശ്രേഷ്ഠനായ സൂര്യനെപ്പോലെ നമ്മുടെ അതിരററ ഭക്തിക്കും ആരാധനത്തിന്നും പാത്രീഭവിക്കുന്നതു പരമഹംസനായ എഴുത്തച്ഛനാണ്, നമ്പ്യാരല്ല. നേരേമറിച്ചു ചന്ദ്രനോടെന്നപോലെ നമ്പ്യാരോടു നമുക്കുള്ള പ്രീതിയും മൈത്രിയും എഴുത്തച്ഛനോടുണ്ടാവുന്നതുമല്ല. ഇതിന്നു നിദാനം സൂര്യൻ പരമഹംസനാണെങ്കിലും ചണ്ഡാംശുവാകയാലും ചന്ദ്രൻ കളങ്കിയാണെങ്കിലും സുധാംശുവാകയാലുമായിരിക്കാം. ഇങ്ങനെ ഇവർ തമ്മിൽ വൈലക്ഷണ്യമുണ്ടെങ്കിലും ലോകത്തിന്റെ ക്ഷേമത്തിന്നും അഭിവൃദ്ധിക്കും സൂര്യചന്ദ്രന്മാരെന്നപോലെ നമ്മുടെ സാഹിത്യലോകത്തിന്റെ നന്മയ്ക്കും വളർച്ചയ്ക്കും കാരണഭൂതന്മാർ തുഞ്ചനും കുഞ്ചനുമാണെന്നു ചുരുക്കിപ്പറയാം. എങ്ങനെയായാലും കേരളീയരുടെ ഇടയിൽ എഴുത്തച്ഛൻ രാമായണവും ഭാരതവുംകൊണ്ടു സമ്പാദിച്ച പ്രസിദ്ധിയാണ് കുഞ്ചൻനമ്പ്യാർ തുള്ളലുകളെക്കൊണ്ടു നേടിയിരിക്കുന്നതു്. രണ്ടുപേരുടേയും പോക്കു പക്ഷേ രണ്ടുവഴിക്കാണെന്നു മാത്രമേയുള്ളൂ. എഴുത്തച്ഛൻ കേരളീയരെ മുഴുവനും തന്റെ ശ്രോതാക്കളാക്കി സഹജീവിസ്നേഹത്തോടും സമഭാവനയോടുംകൂടി അന്തശ്ചക്ഷുർദൃഷ്ട്യാ സദയം സമീക്ഷിക്കയാണെങ്കിൽ നമ്പ്യാർ പാമരജനങ്ങളേയും വിശിഷ്ടജാതികളെന്നു് അഭിമാനിക്കുന്ന ചില വിലാസപ്രിയന്മാരേയും വിഷയലമ്പടന്മാരായ പ്രഭുക്കന്മാരേയും സഭ്യരായ് കല്പിച്ചു ലോകതന്ത്രജ്ഞദൃഷ്ട്യാ സസ്മിതം കടാക്ഷിക്കയാണു ചെയ്യുന്നതു്. എങ്ങനെയായാലും കേരളീയരുടെ ഇടയിൽ തുഞ്ചത്തെഴുത്തച്ഛനോളം പ്രസിദ്ധനായ ഒരു കവിയുണ്ടെങ്കിൽ അതു കലക്കത്തു കുഞ്ചൻനമ്പ്യാർതന്നെയാണ്.

നമ്പ്യാരുടെ ദേശം, കാലം, ആശ്രയഭൂതന്മാർ, ഗുരുനാഥന്മാർ

നമ്പ്യാരുടെ ജന്മദേശം തിരുവില്വാമലക്കടുത്ത കിള്ളിക്കുറിശ്ശിമംഗലവും ജനനം കൊല്ലവർഷം 880-ാമാണ്ടിന്നടുത്തുമാണെന്നു വിശ്വസിച്ചുവരുന്നു. ഇദ്ദേഹം ചെമ്പകശ്ശേരിരാജാവായ "ദേവനാരായണ" സ്വാമികളെ ആശ്രയിച്ചു അമ്പലപ്പുഴയും ചെമ്പകശ്ശേരിരാജ്യം മാർത്താണ്ഡവർമ്മമഹാരാജാവു 923-ൽ പിടി

ച്ചടക്കിയതിന്നു ശേഷം തിരുവനന്തപുരത്തും താമസിച്ചിരുന്നതായി വിചാരിപ്പാൻ വേണ്ട തെളിവുകൾ ഇദ്ദേഹത്തിന്റെ തുള്ളലുകളിൽ തന്നെ കാണുന്നുണ്ട്.

നമ്പ്യാർ കിടങ്ങൂർക്ഷേത്രത്തിൽ ജോലിയുണ്ടായിരുന്ന തന്റെ അച്ഛനോടൊരുമിച്ച് അവിടെ താമസിക്കുകയും ക്രമേണ തെക്കേടത്തു ഭട്ടതിരി, ചെമ്പകശ്ശേരിരാജാവ് എന്നിവരുമായി പരിചയപ്പെടുകയും ആ വഴിക്കു തന്റെ താമസം അമ്പലപ്പുഴെ ആക്കുകയും ചെയ്തതായി വിചാരിക്കാമെന്നു ചിലർ പറയുന്നുണ്ട്.

ക്ഷോണീമണ്ഡലം തന്നിലൊക്കവേ പുകഴ്ന്നോരു
ക്ഷോണീമാനവൻ വീരൻ ദ്രോണമ്പള്ളിയാചാര്യൻ
ക്ഷീണമെന്നിയെ കാത്തീടേണമിപ്പരിഷെക്കു
പ്രാണപഞ്ചകത്തിന്റെ ത്രാണനത്തിന്നനുകൂലൻ
ആചാര്യോത്തമൻ ബാലരവിയെന്നു പുകഴ്ന്നോരു
ശ്രീചാരുസ്വരൂപന്റെ ചരണാംഭോരുഹം രണ്ടും
ആചാരോചിതം കൂപ്പിക്കവിചൊൽവാൻ തുടങ്ങുന്നേൻ.

(സഭാപ്രവേശം)

പരമഗുരുവരചരണസരസിജരേണുകൊണ്ടു സമസ്തവും
നൂനം വിരവൊടുവരുമതൊരു സുരഭാരുചരു ലഭിക്കണം
നന്ദികാടവിനായകൻ ഗുരുബാലരവി പരദൈവതം
നന്ദി നൽകണമിന്നു മേ.................................

(ത്രിപുരദഹനം)

ഇങ്ങനെ പല തുള്ളലുകളിലും കാണുന്നതുകൊണ്ടു നമ്പ്യാരുടെ ഗുരുനാഥന്മാർ ദ്രോണമ്പള്ളിബ്രാഹ്മണനും നന്ദിക്കാട്ട് ഉണ്ണിരവിക്കുറുപ്പുമാണെന്നു നിശ്ചയിക്കാം. എന്നാൽ നമ്പ്യാരുടെ ആദ്യത്തെ തുള്ളൽ കല്യാണസൌഗന്ധികമാണെന്നു പലരും അഭിപ്രായമുള്ള സ്ഥിതിക്ക് അതിൽ,

നന്ദികാരുണ്യമാം മന്ദിരെ വാഴുന്ന
മന്ദാരദാരുവാം ബാലരവിയുടെ
നന്ദിവരുത്തുന്ന കണ്ഠ-കരിങ്കാവി
ലിന്ദുചൂഡപ്രിയേ വന്ദേ ഭഗവതി

എന്നിങ്ങനെ നന്ദിക്കാട്ടിൽ ഉണ്ണിരവികുറുപ്പിനെയല്ലാതെ ഓണ
മ്പള്ളി ആചാൎയ്യനെ സ്മരിച്ചുകാണാത്തതുകൊണ്ടു് അദ്ദേഹത്തെ
തന്റെ തുള്ളൽപ്രസ്ഥാനത്തിനു് ഒട്ടൊന്നു പ്രചാരം സിദ്ധിച്ച
തോടുകൂടി നൃത്യകലാവിഷയത്തിൽ ഗുരുവായി വരിച്ചതാണെ
ന്നു് അനുമാനിക്കാൻ വഴിയുണ്ടു് ഓണമ്പള്ളിഭവനം അമ്പലപ്പു
ഴെ നെടുമുടിപ്രവൃത്തിയിൽ ഇപ്പോഴുമുണ്ടു്. ഓണമ്പള്ളിവീട്ടുകാ
രുടെ മൂലഭവനം ഉടുപ്പിയിലായിരുന്നുവെന്നും ഇവർ ദ്രോണാചാൎയ്യ
രുടെ വംശ്യന്മാരാണെന്നും പറയപ്പെടുന്നു. ആയുധാഭ്യാസം ശീലി
പ്പിച്ചിരുന്നതുകൊണ്ടു് ഇവൎക്കു നായ്ക്കരെന്ന സ്ഥാനവുമുണ്ടത്രേ. നൃ
ത്യകലയിൽ മാത്തൂർപണിക്കന്മാരുടെ ഗുരുസ്ഥാനമിന്നുമിവൎക്കാ
ണുള്ളതു്. ഓണമ്പള്ളിനായ്ക്കരും നന്ദിക്കാട്ടു് ഉണ്ണിരവികുറുപ്പും
നമ്പ്യാർ അമ്പലപ്പുഴയ്ക്കു വന്നതിനുശേഷം വരിച്ച ഗുരുക്കന്മാരാ
ണു്. എന്നാൽ അവിടെ ചെല്ലുന്നതിനു മുമ്പുതന്നെ നമ്പ്യാർ കാ
വ്യനാടകാദികളിൽ ഒരുവിധം നല്ല വ്യുല്പത്തി സമ്പാദിച്ചിരുന്നു
വെന്നതിനു സംശയമില്ല. ആദ്യത്തെ കൃതിയെന്നു വിചാരിച്ചുവ
രുന്ന കല്യാണസൗഗന്ധികത്തിൽപോലും നമ്പ്യാർ ഉണ്ണിരവികു
റുപ്പിനെ മന്ദാരദാരുവായിട്ടല്ലാതെ തന്റെ ഗുരുവായി സ്മരി
ച്ചിട്ടില്ല. അമ്പലപ്പുഴെ ചെല്ലുന്നതിനു മുമ്പു തിങ്കൾക്കാട്ടും കി
ടങ്ങൂരും മററും താമസിക്കുമ്പോഴാണു് നമ്പ്യാർ രുഗ്മിണീസ്വ
യംവരം പത്തുവൃത്തം, കുമാരപുരീശപരീസ്തോത്രം മുതലായവയു
ണ്ടാക്കീട്ടുള്ളതു്. കോലത്തുനാട്ടിലേയ്ക്കു പോയതും

"കോലഭൂപസ്യ നഗരേ വാസരോ ഹരിവാസരഃ
മശകൈൎമ്മക്കുണൈശ്ചാപി രാത്രയഃ ശിവരാത്രയഃ"

എന്ന ശ്ലോകം ഉണ്ടാക്കി ചുവരിൽ എഴുതിവച്ചതും അമ്പലപ്പു
ഴെ താമസമാകുന്നതിനു മുമ്പായിരിക്കാനാണെളുപ്പം. ഇങ്ങ
നെ നോക്കുന്നതായാൽ നമ്പ്യാർ സ്വദേശത്തുവച്ചുതന്നെ കാവ്യ
വ്യുല്പത്തി സമ്പാദിച്ചിട്ടുണ്ടാവണമെന്നു തീർച്ചയാക്കാം. എന്നാൽ
അദ്ദേഹത്തിന്റെ ആദ്യഗുരുവാരാണെന്നു മനസ്സിലാവുന്നില്ല. ഒ
രുവേള നമ്പ്യാരുടെ ബാല്യവിദ്യാഭ്യാസം ജന്മനാ ഗുരുഭൂതരായ
അച്ഛൻ, അമ്മാവൻ മുതലായവരുടെ അടുക്കൽനിന്നാകയാലും
പ്രത്യേകിച്ചു് അവർ അതിനു ചുമതലപ്പെട്ട തന്റെ സ്വന്തമാളു

കളാകയാലുമായിരിക്കുമോ അവരേപ്പററി വിശേഷിച്ചു നിർദ്ദേശി ക്കാഞ്ഞതെന്നു സംശയിച്ചുകൂടെന്നില്ല.

ഏതായാലും ഉണ്ണിരവിക്കുറുപ്പിന്റെ അടുക്കൽനിന്നു പഠിച്ചു വ്യാകരണശാസ്ത്രമായിരിക്കാനാണു് ന്യായം കാണുന്നതു്. ഗുരുമുഖേന അഭ്യസിച്ചതും സ്വയമായി നോക്കി മനസ്സിലാക്കിയതുമായ വ്യാകരണഗ്രന്ഥങ്ങളുടെ ഒരു "ലിസ്റ്റാണു്" അദ്ദേഹം ധ്രുവചരിതത്തിൽ

നമ്പ്യാരുടെ ശാസ്ത്രപരിചയം.

പ്രക്രിയാകൌമുദി സിദ്ധാന്തകൌമുദീ
പ്രക്രിയാമഞ്ജരി കാശികാവൃത്തിയും
പ്രക്രിയാസാരവും നല്ല മനോരമ
പ്രക്രിയാസർവസ്വവും പദമഞ്ജരി
ധാതുവൃത്തി ശബ്ദകൌസ്തുഭം ഭൂഷണം
ധാതുപാഠം നല്ല ശുദ്ധാശ്രുവൃത്തിയും
ദുർഘടവൃത്തിയും വൃത്തിരത്നം പിന്നെ
ദുർഘടമായുളള വാക്യപദീയവും
ധർമ്മവൃത്ത്യാദിയാം വ്യാകരണങ്ങളും.

എന്നിങ്ങനെ നിർദ്ദേശിച്ചു കാണുന്നതു്. ഇവയിൽ പ്രക്രിയാ കൌമുദി, സിദ്ധാന്തകൌമുദി, മനോരമ, ശബ്ദകൌസ്തുഭം, പ്രക്രിയാ സർവസ്വം, പദമഞ്ജരി, വൈയാകരണഭൂഷണം, വാക്യപദീയം, ദുർഘടവൃത്തി എന്നീ ഗ്രന്ഥങ്ങൾ നല്ലപോലെ ഗുരുവിൽനിന്നു ഗ്രഹിച്ചാൽ ബാക്കിയുളളവ സ്വയം നോക്കാനുളള ശക്തിയുണ്ടാമുന്നതാണല്ലോ. കൂടാതെ സാഹിത്യങ്ങളും മററുമായി അദ്ദേഹം പരിചയിച്ച ഗ്രന്ഥങ്ങളിൽ പ്രധാനപ്പെട്ടവയായിരിക്കും അതിൽ തന്നെ നിർദ്ദേശിച്ചുകാണുന്ന

മാലതീമാധവം ശാകുന്തളം പിന്നെ
ബാലരാമായണം കർപ്പൂരമഞ്ജരി
മാളവികാഗ്നിമിത്രം വിക്രമോർവശി
മേളംകലർന്നോരുമുദ്രിരാരാക്ഷസം
മല്ലികാമാരുതം നല്ല ധനംജയം

കല്യാണസൗഗന്ധികം പ്രിയദർശിക
വേണീസംഹാരം പ്രബോധചന്ദ്രോദയം

.... .... .... ....

മാഘം കിരാതാർജ്ജുനീയവും ഭട്ടിയും
മേഘസന്ദേശം രഘുവംശവും പിന്നെ
ചൊൽകൊണ്ട നൈഷധം നീലകണ്ഠോദയം
സൽക്രമമാംബാലഭാരതമെന്നിവ

.... .... .... ....

കൂർമ്മപുരാണവും വിഷ്ണുപുരാണവും
വാല്മീകിരാമായണം മഹാഭാരതം
ശുദ്ധമാംശ്രീഭാഗവതം വിശേഷിച്ചു
സ്കാന്ദപുരാണവും വായുപുരാണവും.

ഈ വക ഗ്രന്ഥങ്ങൾ. ഇങ്ങനെ ധ്രുവചരിത്രത്തിൽ പറഞ്ഞുകാണുന്ന ഗ്രന്ഥങ്ങൾ താൻ പരിശീലനം ചെയ്ത വകുപ്പുകളിൽപെട്ടവയായിരിപ്പാനവകാശമുള്ളതിനാൽ, സംഖ്യായോഗം പൂർവമീമാംസ, ഉത്തരമീമാംസ, തർക്കം, സാഹിത്യശാസ്ത്രം, ജ്യോതിഷം, വൈദ്യം മുതലായവയിൽ അദ്ദേഹത്തിന്നു വിശേഷിച്ചു പരിചയമില്ലെന്നു തീർച്ചയാക്കാം. അല്ലാത്തപക്ഷം ആവക ശാസ്ത്രഗ്രന്ഥങ്ങളിൽ ചിലതിന്റെയെങ്കിലും പേർ പറയുമായിരുന്നു. ശരിയായ സന്ദർഭം കിട്ടുമ്പോൾ ഈ വകയിൽ വൈമുഖ്യം കാണിക്കുന്ന സ്വഭാവം നമ്പ്യാർക്കില്ലതന്നെ. വ്യാകരണത്തിൽതന്നെ ശേഖരം, പരിഭാഷേന്ദുശേഖരം, മഞ്ജൂഷ മുതലായ നവീനസമ്പ്രദായഗ്രന്ഥങ്ങളിലൊന്നുപോലും നിർദ്ദേശിക്കാത്തതു് അക്കാലത്തു കേരളത്തിൽ ആ വകയൊന്നും നടപ്പില്ലാത്തതുകൊണ്ടായിരിക്കാം. എന്നാൽ പാണിനീയവൈയാകരണന്മാർക്കൊക്കെയും പ്രമാണഭൂതവും അതിപ്രധാനവുമായ മഹാഭാഷ്യത്തെ നിർദ്ദേശിക്കാത്തതു അതിനെപ്പററി അറിവില്ലായ്മയാലോ, അനാസ്ഥയാലോ, വിസ്മൃതിയാലോ ആണെന്നു വരാൻ ഒരു വിധത്തിലും വഴിയില്ല. ഇതരഭാഷ്യങ്ങൾക്കു സാധാരണമല്ലാത്ത മഹാഭാഷ്യമെന്ന സാമാന്യനാമം തന്നെ പാതഞ്ജലഭാഷ്യത്തിന്റെ മഹത്വം വിളിച്ചുപറയുന്നുണ്ടു്. മഹാഭാഷ്യം വാ പഠനീയം മഹാരാജ്യം വാ ശാസനീയമെന്ന മഹ

ബോക്യം തെളിയിക്കുന്നതും അതുതന്നെയാണ് വ്യാകരണത്തിൽ ഇത്രത്തോളം പരമപ്രമാണഭൂതമായ മഹാഭാഷ്യത്തെക്കുറിച്ച് ഒരു വൈയാകരണന്ന് അനാസ്ഥയോ വിസ്മൃതിയോ സംഭവിക്കുമോ? എന്നാൽ മഹാഭാഷ്യം മുൻകാലത്ത് അവസാനമേ വായിക്കുക പതിവുള്ളു. അതിന്നു മുമ്പുതന്നെ പ്രായേണ മററുള്ള ഗ്രന്ഥങ്ങളെല്ലാം വായിച്ചു കഴിഞ്ഞിരിക്കണം. അതുകൊണ്ടാണ് ഇന്നും ഭാഷ്യാന്തം വായിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ അവൻ വേണ്ടതായ ഗ്രന്ഥങ്ങളെല്ലാം വായിച്ചുകഴിഞ്ഞുവെന്നും വ്യാകരണത്തിൽ എന്തു ചോദിച്ചാലും ഉത്തരം പറയുമെന്നും ഏതു ഗ്രന്ഥംപോലും പഠിപ്പിപ്പാൻ അർഹനാണെന്നും വിചാരിച്ചുവരുന്നത്. ഇങ്ങിനെ ഭാഷ്യപഠനം എല്ലാററിന്നും അവസാനമാകയാൽ എല്ലാവർക്കും ഭാഷ്യം വായിപ്പാൻ സാധിച്ചുവെന്നോ വായിക്കാത്തപക്ഷം അവർ വൈയാകരണന്മാരല്ലെന്നോ വരികയുമില്ല. ആകയാൽ നമ്മുടെ നമ്പ്യാരും താൻ വായിക്കാത്തതുകൊണ്ടായിരിക്കണം മഹാഭാഷ്യത്തെ ആ പട്ടികയിൽ കാണിക്കാതിരുന്നത്. താൻ വായിച്ച ഗ്രന്ഥങ്ങളുടെ ഒരു ലിസ്റ്റാണു നമ്പ്യാർ ധ്രുവചരിത്രത്തിൽ കൊടുത്തിരിക്കുന്നതെന്നതിന്ന് ഇതിലധികം തെളിവ് ആവശ്യമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. നമ്പ്യാർ പറയാൻ വിട്ടുപോയവയോ പിന്നീടു വായിച്ചവയോ ആയിരിക്കാം ദക്ഷയാഗത്തിൽ കൊടുത്തിരിക്കുന്ന ഭോജചമ്പു, ധർമ്മസംഹിത, ബ്രഹ്മാണ്ഡപുരാണം, ബ്രഹ്മോത്തരഖണ്ഡം, ശബ്ദരത്നാകര എന്നിവ. ഇതുപോലെതന്നെ ധ്വന്യാലോകം, കാവ്യപ്രകാശം മുതലായ സാഹിത്യശാസ്ത്രഗ്രന്ഥങ്ങളിലും അദ്ദേഹത്തിന്ന് വിശേഷിച്ചു പരിചയമുണ്ടായിരുന്നില്ലെന്നു കരുതാം.

"ദാരുണതരനാകിയ മാരുതി ഭീമൻ
നാടുകടന്നന്തകനാശുമണഞ്ഞു" (ബകവധം)

"ശിശുപാലജരാസന്ധാദികളശുഭന്മാർ നോക്കിയിരിക്കെ
ശിശുവാമൊരു മാൻപേടയെ പഞ്ചാനനനെന്നപോലെ
വന്നു ഹരിച്ചീടുക വിരവൊടു വരഗുണഗണഭൂഷണഭഗവൻ"
(രുഗ്മിണീസ്വയംവരം)

"കന്യക താനവളൊന്നേയുള്ളു
മന്നവന്മാർക്കൊരു സംഖ്യയുമില്ല
പെണ്ണിന്റെ ദേഹത്തിലുള്ളൊരു രോമങ്ങൾ
ഓരോന്നിവർക്കു പകുപ്പാനുമില്ല.
കെട്ടുകെടക്കും ശവത്തിന്നു ചുറ്റും
പട്ടികൾ വന്നു നിറഞ്ഞുനിന്നാൽ
ഒട്ടുമൊരുത്തൻ ഭുജിക്കില്ല തങ്ങളിൽ
കെട്ടിക്കടിച്ചു കിടക്കും" (ഹരിണീസ്വയംവരം)

ഇത്യാദ്യലങ്കാരദോഷങ്ങളും മറ്റും അതിനുള്ള തെളിവുകളാണ്. പക്ഷേ രാജസേവകനായ നമ്പ്യാർ പല പണ്ഡിതന്മാരുമായിട്ട് ഇടപെടുവാൻ അവകാശമുള്ളതുകൊണ്ട് യോഗം, വേദാന്തം എന്നീ വിഷയങ്ങളിൽ ചിലതെല്ലാം ഗ്രഹിച്ചിട്ടുണ്ടെന്നു വരാം. വിശേഷിച്ചു ഭാഗവതവും മറ്റു പുരാണങ്ങളും വായിച്ചിട്ടുള്ളതുകൊണ്ട് ആ വിഷയത്തിൽ സാമാന്യജ്ഞാനമുണ്ടാവാനിടയുണ്ടല്ലോ? അതിന്റെ ഫലമായിരിക്കണം,

"അംഭോജനാളത്തിലുമ്മീയതിൻപൊരു
ളമ്പതുപത്തുരണ്ടിൽ പെരുകീട്ടു-
പഞ്ചാക്ഷരം തടി ശാഖാ ലതാപുഷ്പ-
സഞ്ചയം തന്നിൽ മറഞ്ഞുനിൽക്കുന്നു"

ഇത്യാദി കല്യാണസൗഗന്ധികത്തിലും,

അന്നുള്ള ചങ്ങലകളഞ്ചും വെവ്വേറെയാക്കി
ആറിൽ കടന്നു പിന്നെ ഏഴുള്ള മാർഗ്ഗത്തൂടെ

ഇത്യാദി കിരാതത്തിലും,

ഇഡയും പിംഗളപിന്നെ സുഷുമ്ന എന്നു പേരായ
ചരടുകൊണ്ടുടൻ ചുറ്റി മുറുക്കി ആറുമൊന്നാക്കി-
ച്ചമച്ച പെട്ടികളഞ്ചിനുയരത്തങ്ങൊരു ചെല്ല-
മിരിപ്പുണ്ടതിലുള്ളൊരമൃതമെത്രയും സാരം.
ഭുജിപ്പാനായ് സുഷുമ്നയാം വഴിയേ വായുവെക്കൊണ്ടു
ചെലുത്തിച്ചെല്ലവുമെല്ലെത്തുറന്നു വാശിയെക്കൊണ്ടു

എടുത്തു നല്ലമൃതത്തെ ഭുജിച്ചുകൊണ്ടിരിക്കുന്ന
തപസ്വികൾ........................................

ഇത്യാദി ദക്ഷയാഗത്തിലും മററും കാണുന്ന പൊടിക്കൈകൾ. ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിലുള്ളവയും ഇത്തരത്തിലാണെന്നു വിചാരിക്കാനേ ഇടയുള്ളു. അതുപോലെതന്നെ പഞ്ചേന്ദ്രോപാഖ്യാനത്തിലും മററും കാണുന്ന

"യോഗഗ്രന്ഥവും നല്ലോരഷ്ടാംഗഹൃദയവും
അതുകൂടവെ കെട്ടിവെച്ച വൈദ്യന്മാരെല്ലാം"
"ഘനചന്ദനശുണ്ഠ്യംബു പർപ്പടോശീരസാധിതം
മനസ്സിലുണ്ടവയെല്ലാം പ്രയോഗിപ്പാനെങ്ങുമില്ല."

ഇത്യാദി വൈദ്യഗ്രന്ഥപരാമർശവും നമ്പ്യാർ വൈദ്യം പഠിച്ചിട്ടുണ്ടെന്നു സാധിപ്പാൻ പര്യാപ്തമല്ല. ഇവയൊക്കെയും വൈദ്യന്മാരുമായിട്ടുള്ള പരിചയംകൊണ്ടു സാധിക്കാവുന്നതാണ്. എന്നാൽ ഈ രീതിയിൽ മുൻപറഞ്ഞ വ്യാകരണഗ്രന്ഥങ്ങളും അദ്ദേഹം പഠിച്ചിട്ടില്ലെന്നു പറയാമല്ലൊ എന്നു വിചാരിക്കേണ്ട. മററു ശാസ്ത്രങ്ങളെല്ലാം വിട്ടു വ്യാകരണത്തിൽ മാത്രം പല ഗ്രന്ഥങ്ങളേയും നിർദ്ദേശിച്ചതുകൊണ്ടുതന്നെ അദ്ദേഹം ആ ശാസ്ത്രത്തിൽ പാണ്ഡിത്യം സമ്പാദിച്ചിട്ടുണ്ടെന്നു സിദ്ധിക്കുന്നുണ്ടു്. എന്നു മാത്രമല്ല, "ഊട്ടേളടരങ്ങ്ലുക്കില്ല" എന്നിങ്ങനെ വ്യാകരണവിധിയെ ശ്ലിഷ്ടമായി പ്രയോഗിപ്പാൻ ഒരു നല്ല വൈയാകരണനായ കവിക്കല്ലാതെ സാധിക്കയില്ല. അങ്ങിനെയുള്ളവയിൽ സ്വരസപ്രവൃത്തിതന്നെ അവർക്ക ഉണ്ടാകയുമുള്ളു. എന്നു മാത്രമല്ല ദക്ഷയാഗത്തിൽ "തർക്കവും വ്യാകരണങ്ങൾ ഗ്രഹിക്കയും" എന്നു സാമാന്യമായി പറഞ്ഞതിനുശേഷം തർക്കഘോഷത്തെപ്പററി യാതൊന്നും ശബ്ദിക്കാതെ

"ജസ്സുഭിസ്സുതസ്സുഥസ്സുയങ്ങ്ലുക്ക് പണപ്പെന്നും
സുപ്പുതിപ്പു ശപ്പുമിപ്പു ജഭണെന്നും രയണെന്നും"

എന്നിങ്ങനെ വ്യാകരണഘോഷം വർണ്ണിക്കുന്നതും പ്രസ്തുത വാദത്തിനു ശക്തി കൂട്ടുന്നുണ്ടു്. തർക്കഘോഷം വർണ്ണിക്കാത്തതുകൊണ്ടു് തർക്കം വായിച്ചിട്ടില്ലെന്നും അനുമാനിക്കാം.

"യാഗശാലാ പാകശാലാ ശാകശാലാദികൾകെട്ടി
പൊഞ്ചാവം മഞ്ചാവം മരച്ചാവളും തീർത്തു
അഗ്നിശുദ്ധിയുംചെയ്തിട്ടരണി കൊണ്ടുവന്നപ്പാൽ
സ്മരണംചെയ്തനലമഥനം ചെയ്തുടനുടൻ
ദക്ഷരാമൃത്വിക്കുകൾ സോമപാനാദിയുംചെയ്തു."

(ദക്ഷയാഗം)

"കവടിക്കാരനായുള്ള ഗണിതകാരനുമിപ്പോൾ
കപടങ്ങൾ പറഞ്ഞൊന്നും ഫലിപ്പിപ്പാൻ വകയില്ല
ഗണിതഗ്രന്ഥവും കെട്ടിത്തലയ്ക്കലുംവെച്ചൊരുദിക്കിൽ
കണിശന്മാർ വിശന്നങ്ങു ശയിക്കുന്നു പലർക്കൂടി.
ഗുണദോഷം വിചാരിച്ചു പറഞ്ഞാലെങ്കിലുംനാലു
പണംകിട്ടാൻ തടവില്ല പണ്ടതിപ്പോളുർദ്ധ്വമായി"
"അനർത്ഥം മന്ത്രവാദിക്കും കനക്കെ സംഭവിക്കുന്നു
സമർത്ഥന്മാരെങ്ങുചെന്നാൽ ഒരർത്ഥം കിട്ടുകയില്ല.
യക്ഷിപീഡാ കുക്ഷിപീഡാ ദേവതാപീഡയും ബ്രഹ്മ
രാക്ഷസദ്രോഹവുമില്ല കാലനില്ലാതുള്ളനാട്ടിൽ"

(പഞ്ചേന്ദ്രോപാഖ്യാനം)

"ശക്തിപൂജ വിധിച്ചവണ്ണം ഇതുനുകൊണ്ടു തുടങ്ങിനാൽ
ശക്തിവല്ലഭനായ ശങ്കരനാശു തുഷ്ടിവരുത്തുവാൻ
ചെമ്പരത്തി ചുവന്ന താമര ചെത്തിയെന്നിവ പുഷ്പവും
സംഭരിച്ചു വരുത്തി ദ്രവ്യമാസയാ മധുമാംസവും."

(പഞ്ചേന്ദ്രോപാഖ്യാനം)

ഇത്യാദികളിൽനിന്നു, ലോകപരിചയം നിമത്തം യാഗപ്രശ്ന രീതി, മന്ത്രവാദം, ശക്തിപൂജ എന്നിവയുടെ സ്വരൂപജ്ഞാനം നമ്പ്യാർക്കുണ്ടെന്നേല്ലാതെ ആ വക ശാസ്ത്രങ്ങൾ പഠിച്ചിട്ടുണ്ടെന്നു വിചാരിക്കാൻ വഴിയില്ല. ആകയാൽ നമ്പ്യാർ ഷൈലംപാഴ്ച്ചണ പഠിച്ചിട്ടുണ്ടെന്നു വിചാരിക്കാൻ വഴിയില്ല. ആകയാൽ നമ്പ്യാർ ഷൈലംപാഴ്ച്ചണ പഠിച്ചിട്ടുള്ള ശാസ്ത്രം വ്യാകരണം മാത്രമാണെന്നും മററുള്ളവയിൽ ഒരു കവിക്ക് അവശ്യമായ സ്വരൂപജ്ഞാനം അദ്ദേഹത്തിനുണ്ടായിരുന്നുവെന്നും നമുക്കു നിശ്ചയിക്കാം.

ദൃശ്യശ്രവ്യകാവ്യനിഷ്ണാതനും വൈയാകരണവരേണ്യനുമാ
നമ്പ്യാരുടെ ഭാഷാപരിചയം

യ നമ്പ്യാർക്കു സംസ്കൃതഭാഷ സ്വന്തം ഭാഷയെപ്പോലെ സ്വാധീനമായിരിക്കുമെന്നതിൽ സംശയമില്ല.

ഭാഷയാകൂ് പറവാനുമടിയനു സംസ്കൃതത്തിലുമെന്നപോൽ
ദോഷഹീനപടുതമല്ലമുടിപ്പതുണ്ടു....... .... (കീചകവധം)

എന്നിങ്ങനെ താൻതന്നെ വിളിച്ചു പറഞ്ഞിട്ടുണ്ടു്. സംസ്കൃതരൂപകങ്ങളിൽ പരിശ്രമിച്ചിട്ടുള്ളവർക്കു പ്രാകൃതജ്ഞാനമില്ലാതിരിപ്പാനുമിടയില്ല. കർപ്പൂരമഞ്ജരിയും മററും വായിച്ചവരുടെ കഥ പിന്നെ പറയണമോ?

ഇതുകൂടാതെ തമിഴ്, കർണ്ണാടകം, തെലുങ്ക്, മുതലായ ഭാഷകളിലും അല്പാല്പം പരിചയമുള്ളതായി നാളായണീചരിതത്തിൽനിന്നു മനസ്സിലാകാം. ഇപ്പോൾ പ്രസിദ്ധപ്പെടുത്താക്കാണുന്ന നാളായണീചരിതത്തിലെ ഏതാനും ഭാഗം അധികവും അബദ്ധമാണു്. അതിൽ തെലുങ്കു ബ്രാഹ്മണനെക്കൊണ്ടു കർണ്ണാടകമാണ് പറയിച്ചിരിക്കുന്നതു്. തെലുങ്കുബ്രാഹ്മണൻ തെലുങ്കും കർണ്ണാടകബ്രാഹ്മണൻ കർണ്ണാടകവും തന്നെ സംസാരിക്കുന്ന ഒരു കയ്യെഴുത്തുഗ്രന്ഥം ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ ഭാഷയ്ക്കു് അതിലും അശുദ്ധിയുണ്ടുതാനും.

നമ്പ്യാരുടെ സാക്ഷാൽ നാമധേയം കൃഷ്ണനെന്നാണെന്നു ചിലരും രാമനെന്നാണെന്നു മററുചിലരും പറയുന്നുണ്ടു്. കുഞ്ചനെന്നതു് ഓമനപ്പേരാകുന്നുവെന്നാണ് അവരുടെ അഭിപ്രായം.
നമ്പ്യാരുടെ നാമധേയം

കൊല്ലം തൊള്ളായിരത്താണ്ടിരുപത്തുമിരുപ
ത്താറുമേവഞ്ചെപത്തും
ചേർന്നീടുന്നോരു കാലം മിഥുനമുപഗതേ
ഭാസ്കരേ ധാന്യധന്യം

കൃഷ്ണപക്ഷേ ചതുർത്ഥീ ചതയയുതദിനേ
മാതുലഃ കൃഷ്ണനാമാ—
വിഷ്ണോഃ സായുജ്യമാപ്പോ വിഹിതഹരിനാമ
സ്വാദികോദോഷഹീനം.

എന്നിങ്ങനെ നമ്പ്യാരുടെ ഭവനത്തിലുള്ള ഒരു ഗ്രന്ഥത്തിൽ കാണുന്ന ചരമശ്ലോകമാണ് കൃഷ്ണനെന്നു പറയുന്നവർക്കുള്ള പ്രമാണം. ഈ പ്രമാണപ്രകാരം നമ്പ്യാരുടെ ചരമപ്രാപ്തി കൊല്ലവർഷം 9‥6-ാമാണ്ടിലാണെന്നു വരുന്നുണ്ട്. 956-ലാണ് നമ്പ്യാർ മരിച്ചതെങ്കിൽ 954-ലെ പായസക്കണക്കിൽ നമ്പ്യാരുടെ ഇനം കാണാതിരിപ്പാൻ കാരണമില്ലെന്നും ആകയാൽ അതിനു മുമ്പുതന്നെ നമ്പ്യാരുടെ കാലം കഴിഞ്ഞിരിക്കുമെന്നും പി. കെ. നാരായണപിള്ള അവർകൾ പറഞ്ഞിരിക്കുന്നതു ശ്രദ്ധേയമായിട്ടാണിരിക്കുന്നത്. 954-ലെ പായസപ്പകർച്ചക്കണക്ക്, മഹാരാജാവും തെക്കേടത്തു ഭട്ടതിരിയും മേലെഴുത്തുപിള്ളയും ജ്ഞഷിനമ്പൂതിരിപ്പാട്ടുംകൂടി ചെമ്പകമണ്ഡപത്തിലിരുന്നു വ്യവസ്ഥപ്പെടുത്തിയതാണത്രെ! നമ്പ്യാർക്ക് അമ്പലപ്പുഴ ക്ഷേത്രത്തിൽനിന്ന് ഇരുനാഴി പായസവും ചെണ്ടപ്പുറവും താലൂക്കൽനിന്നു മാസംതോറും പതിനഞ്ചുപണം എടുത്തുകൊള്ളുന്നതിനു മഹാരാജാവു തിരുമനസ്സുകൊണ്ട് അനുവദിച്ചിരുന്നതായും പി. കെ. നാരായണപിള്ള പറയുന്നുണ്ട്. പക്ഷെ അതിനു വല്ല കണക്കോ മററു വല്ല തെളിവോ ഉള്ളതായി പ്രസ്താവിച്ചുകാണുന്നതുമില്ല.

മററു ചിലർ കിള്ളിക്കുറിശ്ശിമംഗലം ശിവക്ഷേത്രത്തിലെ ബലിക്കൽപ്പുര കുഞ്ചൻനമ്പ്യാർ പണിയിച്ചതാണെന്നും, അതിൽ കാണുന്ന—

"ശ്രീബലിപ്രസ്തരഃ ശംഭോഃ ശ്രീക്രകാലയവാസിനഃ
രാമേണ പാണിവാദേന കാരിതോ ഭൂതയേധ്രുവം"

എന്ന ശ്ലോകം പ്രമാണമാക്കി നമ്പ്യാരുടെ പേർ രാമനെന്നാണെന്നും ഉപന്യസിക്കുന്നു. ഈ ബലിക്കൽപ്പുര അടുത്ത കാലിത്തുപാറപ്പുറത്തു ഗോവിന്ദൻനമ്പ്യാരുടെ അനന്തരവൻ രാമൻനമ്പ്യാർ പണിയിച്ചതാണെന്നാകുന്നു അവിടങ്ങളിലെ വൃദ്ധന്മാർ പറയുന്നതു്.

റാവുസാഹിബ് ഉള്ളൂർ എസ്സ് പരമേശ്വരയ്യർ അവർകളും ഈ അഭിപ്രായത്തെത്തന്നെ അദ്ദേഹത്തിന്റെ രാമപാണിവാദനും കുഞ്ചൻനമ്പ്യാരും എന്ന ഉപന്യാസത്തിൽ ഉറപ്പിച്ചുപറഞ്ഞിട്ടുണ്ടു്. പക്ഷെ ആ ഉപന്യാസംകൊണ്ടു അദ്ദേഹം ശ്രമിക്കുന്നതു പത്തുപന്ത്രണ്ടു സംസ്കൃതഗ്രന്ഥങ്ങളുടെ കൎത്താവായ രാമപാണിവാദനും കുഞ്ചൻനമ്പ്യാരും ഒരാൾതന്നെയെന്നു വരുത്തുവാനാണു്. എന്നാൽ ഉള്ളൂരിന്റെ പരിശ്രമം പൂർണ്ണമായി ഫലിപ്പിച്ചിട്ടുണ്ടെന്നു പറയുവാൻ എനിക്കു ധൈര്യമില്ലെങ്കിലും എത്രയും വിജ്ഞാനപ്രദമായ ആ ഉപന്യാസം സാഹിത്യവേദികൾക്കൊക്കയും ആദരണീയമാണെന്നതിനു സംശയമില്ല. വെട്ടത്തുവീരരായത്തമ്പുരാന്റെയും പാലിയത്തു കുബേരനച്ഛന്റെയും ചെമ്പകശ്ശേരിരാജാവിന്റെയും മാർത്താണ്ഡവർമ്മ മഹാരാജാവിന്റെയും സേവകനും രാഘവൻനമ്പ്യാരുടെ മരുമകനുമായ ആ രാമപാണിവാദരുടെ ദേശം മംഗലഗ്രാമമാകുന്നുവെന്നാണു് തദീയകൃതികളിൽനിന്നു ലഭിക്കുന്നതു്. കുഞ്ചൻനമ്പ്യാരുടെ ദേശമാകട്ടെ കിള്ളിക്കുറിശ്ശിമംഗലമാണു്, വെറും മംഗലമല്ല കിള്ളിക്കുറിശ്ശിമംഗലമെന്നു തന്നെ കുഞ്ചൻനമ്പ്യാർ തന്റെ തുള്ളലുകളിൽ കീചകവധത്തിൽ മാത്രമേ പറഞ്ഞുകാണുന്നുള്ളു. മററുള്ള തുള്ളലുകളിലെല്ലാം കിള്ളിക്കുറിശ്ശിയെന്നേ പറഞ്ഞിട്ടുള്ളു. കൂടാതെ കിള്ളിക്കുറിശ്ശിമംഗലത്തിന്റെയോ കിള്ളിക്കുറിശ്ശിയുടെയോ നമ്പ്യാൎക്കു അഭിമതമായ സംസ്കൃതരൂപം ശുകപുരമെന്നാണു്, മംഗലഗ്രാമമെന്നല്ലതാനും. 'ശുകപുരെ മരുവുന്ന ശങ്കരശൂലമൃഗധരപാഹി മാം' എന്നു ഗജേന്ദ്രമോക്ഷത്തിലും നാളായണീചരിതത്തിലും പറഞ്ഞിരിക്കുന്നതു നോക്കുക. പതിന്നാലു വൃത്തത്തിലും ശുകപുരമെന്നാണു പ്രയോഗിച്ചിരിക്കുന്നതു്. കൂടാതെ മംഗലമെന്ന പ്രത്യേകം പ്രദേശം തന്നെ കൊച്ചിയിലും ബ്രിട്ടീഷിലുമിപ്പോളുമുണ്ടു്. വിശേഷിച്ചു വെട്ടത്തുനാട്ടിൽ തിരൂരിന്നടുത്തു മംഗലമെന്നു പ്രസിദ്ധമായ ഒരു ദിക്കുണ്ടു്. തൃപ്രങ്ങോട്ടേക്കു് ഇവിടെനിന്നു സുമാർ മൂന്നു നാഴിക മാത്രമേയുള്ളു. ചന്ദ്രികയെന്ന വീഥിയിലെ പ്രസ്താവനയിൽ പ്രസ്തുതകവിതന്നെ "ദ്യഖച്ചപ്രകാശരാജ്യപ്രകാശഭൂതസ്യപ്രതാപവിവേകവിദ്യാവിശേഷശാലിനഃ ശ്രീവീരരായമഹാരാജസ്യാജ്ഞയാ ശ്രീപരക്രോഡനാമക്ഷേത്രമധിവസതഃ ശൂലാഗ്രകീലിത

കീനാംശസ്യഭഗവതഃ പരമേശ്വരസ്യമാഘകൃഷ്ണചതുർദ്ദശീമഹോത്സവപ്രസംഗേന സംഗതായാമസ്യാം പരിഷദിമംഗലഗ്രാമവാസ്തവ്യേന രാമപാണിവാദേന വിരചിതാം ചന്ദ്രികാം നാമവീഥികാമഭിനേതുമഭിലഷാമഃ" (ഭാഷ=ഇപ്പോഴാകട്ടെ, വെട്ടത്തുനാട്ടിനു വെളിച്ചമായ് ഭവിച്ചവനും പ്രതാപവിവേകവിദ്യാവിശേഷങ്ങളാൽ വിളങ്ങുന്നവനുമായ ശ്രീവീരരായനെന്ന മഹാരാജാവിന്റെ അജ്ഞയാൽ കാലനിൽ ശൂലം തറച്ചവനും തൃപ്രങ്ങോട്ടുക്ഷേത്രത്തിൽ വാഴുന്നവനുമായ ഭഗവാൻ ശ്രീപരമേശ്വരന്റെ ശിവരാത്രിമഹോത്സവം പ്രമാണിച്ചു സംഗതമായ ഈ പരിഷത്തിൽ മംഗലഗ്രാമവാസിയായ രാമപാണിവാദനാൽ രചിക്കപ്പെട്ട 'ചന്ദ്രിക'യെന്ന വീഥിയെ അഭിനയിപ്പാൻ ഇച്ഛിക്കുന്നു എന്നു പറഞ്ഞിട്ടുണ്ട്. ഈ സ്ഥിതിക്കു രാമപാണിവാദൻ വെട്ടത്തുനാട്ടിലെ മംഗലമെന്ന ദിക്കിലുള്ളവനാണെന്നു വിചാരിക്കുന്നതിലല്ലേ കുറച്ചധികം ഔചിത്യമുള്ളത്. രാമപാണിവാദൻ ചില പ്രത്യേക കാരണങ്ങളാൽ അമ്പലപ്പുഴയിലും തിരുവനന്തപുരത്തും ചെന്നിട്ടുണ്ടെന്നും ആ അവസരങ്ങളിൽ അവിടെയുള്ള വിദ്വജ്ജനങ്ങളുടെ അനുമോദനത്തിനായോ അഥവാ ആ രാജാക്കന്മാരുടെ പ്രീതിക്കായോ ഓരോ രൂപകം രചിച്ചിരിക്കാമെന്നും വരാവുന്നതുകൊണ്ടു ചെമ്പകശ്ശേരി രാജാവിനേയും മാർത്താണ്ഡവർമ്മ മഹാരാജാവിനേയും ആശ്രയിച്ചു അവരുടെ രാജ്യത്തു വളരെക്കാലം സ്ഥിരമായി താമസിച്ചിട്ടുണ്ടെന്നു വിചാരിക്കേണ്ടതായുമില്ല. ഈ സംഗതി ചന്ദ്രിക, ലീലാവതി, സീതാരാഘവം എന്നീ രൂപകങ്ങളിലെ അവതാരിക സൂക്ഷ്മമായി പരിശോധിച്ചാലറിയാവുന്നതുമാണ്. തൃപ്രങ്ങോട്ടു ശിവരാത്രിമഹോത്സവത്തിനു അഭിനയിക്കുന്നതിലേക്കു രാമപാണിവാദൻ ചന്ദ്രികയെന്ന വീഥി നിർമ്മിച്ചതു വെട്ടത്തുതമ്പുരാന്റെ ആജ്ഞയാലാണ്. ലീലാവതി നിർമ്മിച്ചതു ചെമ്പകശ്ശേരി രാജാവിന്റെ ആവശ്യം പ്രമാണിച്ചോ കല്പനകൾകൊണ്ടോ അല്ല; ആ രാജാവിന്റെ ആശ്രിതന്മാരായ മഹീസുരന്മാരുടെ അനുരോധത്താലാണ്. പ്രത്യേകിച്ചു ചെമ്പകശ്ശേരി രാജാവ് സ്വയം വിദ്വാനും അമ്പലപ്പുഴ കൃഷ്ണനിൽ എത്രയും ഭക്തിയുള്ള തന്റെ ഗുരുനാഥനെ വളരെ ബഹുമാനിക്കുന്ന ആളുമാകുകകൊണ്ടാണ് രാമപാണിവാദൻ അവിടെച്ചെല്ലുവാനും അ

രാജാവിനെ പുകഴ്ത്തിക്കൊണ്ടു തദുപജീവികളായ മഹീസുര ന്മാരുടെ സമാജത്തിൽ അഭിനയിക്കത്തക്കവണ്ണം ഒരു രൂപകമുണ്ടാക്കുവാനാം ഇടയായതെന്നു

"നിത്യം നൃത്യതിയസ്യനാമരസനാരംഗേസ്വയംഭാരതി
ചിത്തെയസ്യവഭ സതേ സുരധുനീനാഥോ ഫോംഗായുധഃ
യംഭൂയോ ബഹുമന്യതേ നരപതിഃ ശ്രീദേവനാരായണഃ
സോയംമേഹൃദയേചകാസ്തു സതതം ഭൂദേവചൂഡാമണിഃ"

എന്ന പദ്യംകൊണ്ടു തെളിയുന്നുണ്ട്. ഇതുപോലെ മുറജപമുദ്ഭശി ച്ച മാർത്താണ്ഡവർമ്മ മഹാരാജാവ് അനേകദിക്കുകളിൽനിന്നു ക്ഷ ണിച്ചുവരുത്തിയ പണ്ഡിതന്മാരും സഹൃദയന്മാരുമായ ബ്രാഹ്മണ രുടെ മുമ്പിൽ അവരെപ്പോലെ ആ അവസരത്തിൽ സന്നിഹി തനായ തന്റെ കവിതാചാതുര്യം പ്രകടിപ്പിക്കുന്നതിന്നായിട്ടാണു് സീതാരാഘവം ഉണ്ടാക്കിയതെന്നു് "ഇദാനീംതനേനരാജ്ഞാവഞ്ചിഭൂമിമാർത്താണ്ഡേന സകല ദിഗന്തേഭ്യഃ സമാഹൂയസമധിഷ്ഠാപിതാനാം സമധീതവേദശാസ്ത്രാണാം സരസകാവ്യരസമജ്ജനാന്മജ്ജനസജ്ജസജ്ജനഭൂയിഷ്ഠാനാം ബ്രാഹ്മണപരിഷ്ഠാനാം അതിഗരിഷ്ഠാം ഗോഷ്ഠീമുപഹായകംനാമമേദമഭിനേതവ്യം" എന്ന പ്ര സ്താവനകൊണ്ടും തെളിയുന്നുണ്ട്. ഇതിനും പുറമേ രാമപാണി വാദന്റെ ഗുരുനാഥൻ ഒരു നാരായണഭട്ടതിരിയാണെന്നു അദ്ദേ ഹത്തിന്റെ ഗ്രന്ഥങ്ങളിൽനിന്നു വ്യക്തമാവുന്നുമുണ്ട്. കുഞ്ചൻ നമ്പ്യാരാകട്ടെ നന്ദിക്കാട്ടു ഉണ്ണിരവിക്കുറുപ്പ്, ഓണമ്പള്ളി ആചാര്യർ എന്നിവരെയാണ് ഗുരുനാഥന്മാരായി അദ്ദേഹത്തിന്റെ കൃതികളിൽ നിർദ്ദേശിച്ചുകാണുന്നതു്. ഇനി ദ്രോണമ്പള്ളി ആചാര്യർ തന്നെയാണു നാരായണഭട്ടതിരി എന്നു പറയുന്നതും യുക്തമല്ല. ദ്രോണമ്പള്ളി ബ്രാഹ്മണനുള്ള ആചാര്യത്വം കായികാഭ്യാസ നംമൂലമാണു് ശാസ്ത്രാദ്ധ്യാപനംമൂലമല്ല. അതുകൊണ്ടാണു അവ ക്കു നായ്ക്കരെന്ന സ്ഥാനമുള്ളതായി പി. കെ. നാരായണപിള്ള പ റഞ്ഞിരിക്കുന്നതു്. ഇതു "ക്ഷോണീമണ്ഡലംതന്നിൽ—" എന്നു മു മ്പ് എടുത്തുകാണിച്ച അടികളിലെ 'ഇപ്പുരിഷസ്സു പ്രാണപഞ്ചകത്തിന്റെ ത്രാണനത്തിനു ഭക്ഷ്ലൻ' എന്ന ആചാര്യവിശേഷണം കൊണ്ടു ശിഷ്യക്കാർക്ക് നൃത്യപ്രവൃത്തിക്കു വഴിയുണ്ടാക്കിക്കൊടുക്കുന്ന

ആചാര്യനാണ് അദ്ദേഹമെന്നു വ്യക്തമാക്കീട്ടുണ്ട്. കൂടാതെ, ഒന്നാണെന്നു സമ്മതിക്കുന്നതായാൽതന്നെ നാരായണഭട്ടനെന്നു കുഞ്ചൻ നമ്പ്യാരുടെ ഭാഷാകവിതകളിൽ ഒന്നിലും പറഞ്ഞുകാണാത്തതിനു കാരണം പറയേണ്ടതായി വരും. "ആത്മനാമഗുരോർന്നാമനാമാതികൃപണസ്യചശ്രേയസ്കാമോനഗൃഹ്ണീയാൽ ജ്യേഷ്ഠാപത്യകളത്രയോഃ...." എന്ന നാമഗ്രഹണനിഷേധമുണ്ടെന്നു പറയുന്നതായാൽ നിയമം സംസ്കൃതത്തിലും കാണേണ്ടതല്ലേ? നമ്പ്യാർ തുള്ളലിൽ ഉണ്ണിരവികുറുപ്പിന്റെ നാമം നിർദ്ദേശിച്ചിട്ടുമുണ്ടല്ലോ. രാമപാണിവാദന്റെ സംസ്കൃതകൃതികളിലാകട്ടെ, ദ്രോണമ്പള്ളിയേപ്പററി എവിടേയും നിർദ്ദേശിച്ചിട്ടുമില്ല. പക്ഷെ ആ നാരായണഭട്ടതിരി കുഞ്ചൻനമ്പ്യാരുടെ സ്വദേശത്തുള്ള അക്ഷരാഭ്യാസഗുരുവാണെന്നു പറയുന്നതും യുക്തമായി തോന്നുന്നില്ല. ബ്രാഹ്മണഭക്തനായ നമ്പ്യാരുടെ ഗുരു ഒരു ബ്രാഹ്മണനായിരുന്നുവെങ്കിൽ തുള്ളല്പകളിൽ ദ്രോണമ്പള്ളിയെ നിർദ്ദേശിച്ചിരിക്കുന്നതുപോലെ തീർച്ചയായും അദ്ദേഹം ആ സംഗതി വിളിച്ചുപറയാതിരിക്കയില്ല.

പുരഹരനമലൻ മുരാരിദേവൻ
പുരമുരശാസനസൂനുഭൂതനാഥൻ
ധരണിസുരമഹാജനങ്ങളുംമേ
വരമരുളീടുക വാഞ്ഛിതാനുകൂലം.

എന്നിങ്ങനെ ബ്രാഹ്മണരെ ബഹുമാനിക്കുന്ന നമ്പ്യാർ തന്റെ വിദ്യാഗുരുബ്രാഹ്മണനാണെങ്കിൽ

ഗണപതിഭഗവാനുമബ്ജയോനി
പ്രണയിനിയാകിയ ദേവി വാണിതാനും
ഗുണനിധി ഗുരുനാഥനും സദാമേ
തുണയരുളീടുക കാവ്യബന്ധനാർത്ഥം

ഇങ്ങനെ 'ഗുണനിധി ഗുരുനാഥനും' എന്നു മാത്രംകൊണ്ടു തൃപ്തിപ്പെട്ടുമോ? എല്ലാംകൊണ്ടും പൂർണ്ണമായി തെളിവു കിട്ടുന്നതുവരെ കുഞ്ചൻനമ്പ്യാർ കുഞ്ചൻനമ്പ്യാർ തന്നെയാണെന്നും രാമപാണിവാദൻ രാമപാണിവാദൻ തന്നെയാണെന്നും വിചാരിച്ചാൽ മതിയെന്നാണ് എനിക്കു തോന്നുന്നതു്.

കുഞ്ചൻനമ്പ്യാരുടെ കൃതികൾ രുഗ്മിണീസ്വയംവരം പത്തുവൃത്തം, ഭഗവദ്ദൂത് പതിന്നാലുവൃത്തം, ഭാഗവതം ഇരുപത്തിനാലുവൃത്തം, ശീലാവതി നാലുപാദം, നളചരിതം, കുമാരഹരേശചരീസ്തോത്രം, ശ്രീകൃഷ്ണചരിതം മണിപ്രവാളം, എഴുപതോളം തുള്ളലുകൾ എന്നിവയാകുന്നു.

നമ്പ്യാരുടെ കൃതികൾ.

അവയിൽ പ്രസ്തുത തുള്ളലിലെ കല്യാണസൗഗന്ധികം കഥ മഹാഭാരതം വനപർവ്വത്തിലുള്ളതാകുന്നു. അതിൽ തീർത്ഥയാത്രാപർവ്വത്തിലെ ലോമശതീർത്ഥയാത്രയിൽ 146 മുതൽ 155 വരെയുള്ള പത്തു് അദ്ധ്യായത്തിലാണ് പ്രസ്തുത കഥ വിവരിക്കപ്പെട്ടിരിക്കുന്നതു്. എന്നാൽ കാട്ടാളരാജാവിൻെറയും കൂട്ടുകാരുടേയും നായാട്ടുവൃത്താന്തം, ഹനുമാൻെറ അധിക്ഷേപം മുതലായവ മഹാഭാരതത്തിൽ കാണുന്നില്ല. അതിൽ അവസാനം യുദ്ധദുർന്നിമിത്തങ്ങൾ കണ്ടു് ധർമ്മപുത്രർ പാഞ്ചാലിയിൽനിന്നു വിവരം മനസ്സിലാക്കി എല്ലാവരോടുംകൂടി യുദ്ധംചെയ്തുനിൽക്കുന്ന ഭീമൻെറ അടുക്കലേക്കു ചെല്ലുകയും രാക്ഷസന്മാരേയും കുബേരനേയും പ്രസാദിപ്പിച്ചു കുറച്ചുദിവസം അവിടെത്തന്നെ താമസിക്കുകയും ചെയ്തതായിട്ടാണ് കാണുന്നതു്. എഴുത്തച്ഛൻെറ ഭാരതത്തിലാകട്ടെ,

കല്യാണസൗഗന്ധികം തുള്ളൽകഥയും, ഭാരതകഥയും തമ്മിലുള്ള വ്യത്യാസം.

മന്ദമായ് പണ്ടു കേട്ടിട്ടില്ലാത്ത ഗന്ധത്തോടും
വന്നാനങ്ങൊരു വായുഭീമനോടടുത്തുനേരം.
സുന്ദരി പാഞ്ചാലിയും ചൊല്ലിനാളൊരു പുഷ്പം
തന്നുടെ പരിമളമായതുമതിനെ നീ
എന്നുടെ ഭർത്താവായുള്ളുള്ളാവേ! ഗന്ധവാഹാത്മജാ!
ചെന്നുകൊണ്ടന്നു മമ നൽകേണമെന്നനേരം
ഭീമനും ഗദയുമായ് നടന്നു ഹനുമാനും
പ്രേമമുൾക്കൊണ്ടു മുതുവാനരവേഷംപൂണ്ടാൻ
മാർഗ്ഗവുംമുടിച്ചവനിരിക്കുംനേരം ഭീമൻ
മാർഗ്ഗംനൽകെനിക്കെന്നു നീങ്ങുകെന്നുരചെയ്തു.

നീങ്ങുവാനശക്തേത്തും ഗദയാനീക്കിക്കള
വാങ്ങിനിന്നാശ്ശു ചാടിക്കടന്നീടല്ലയായ്കിൽ
നീക്കുവാൻഭാവിച്ചിട്ടു നീങ്ങാഞ്ഞോരനന്തരം
നോക്കിയാൽ കടക്കയുമരുതു നിരൂപിച്ചാൽ
ഇക്കുലംതന്നിലുള്ളോരഗ്രജനെനിക്കുണ്ടു്
മർക്കടവൃദ്ധൻതൻെറ വാലൊട്ടുങ്ങുന്നേടത്തും
കൂടെപ്പോയീടാമെന്നിട്ടേറിയ വഴി ചെന്നു
കൂടെ വാൽനീണ്ടുകൊണ്ടിട്ടൊട്ടങ്ങു കൂടായ്കയാൽ
സന്ദേഹം മനക്കാമ്പിലുണ്ടായീട്ടവൻ ചെന്നു
വന്ദിച്ചു ഹനുമാനുമവനോടരുൾചെയ്താൻ
ചെന്നുനീ സൌഗന്ധികം പറിച്ചുകൊണ്ടുപോന്നാൽ
നിന്നെക്കൊന്നീടുമതു കാക്കുന്ന നിശാചരൻ
എന്നതിനുപദേശം ചൊല്ലുവാനിരുന്നു ഞാൻ
ചൊന്നവണ്ണം നീ ചെന്നു കൊണ്ടുപോന്നാലുമിനി
എന്നവനയച്ചപ്പോൾ വന്ദിച്ചു ഭക്തിയോടെ
നിന്നിതഞ്ജനാസുതൻ മുന്നിലാമ്മാറു തദാ
വാരിധി ചാടിയോരു നേരത്തെ രൂപം കാണ്മാൻ
മാരുതി കാമിച്ചതുനേരത്തു വായുപുത്രൻ
കണ്ടുകൊണ്ടാലുമെന്നു നിന്നതുനേരം ഭീമൻ
കണ്ടുപേടിച്ചു കൂപ്പിസ്തുതിച്ചു നിന്നനേരം
പേടിക്കവേണ്ടയേതുമെന്നനുഗ്രഹംചെയ്തു
ഗാഢപ്രേമത്തോടയച്ചീടിനാൻ കപിവരൻ
ഉന്നതനായ ഭീമസേനനും സൌഗന്ധികം
മന്ദമെന്നിയേ ചെന്നു പറിച്ചീടുന്നനേരം
എതിർത്ത രാക്ഷസന്മാരെക്കൊന്നതുനേരം വന്ന-
ങ്ങെതിർത്തു ഗന്ധർവ്വന്മാരസംഖ്യം പടയോടും
അവരെയൊരു ജാതി ജയിച്ചുകൊണ്ടുപോന്നാ-
നവനെക്കാണാഞ്ഞിട്ടു ശോചിച്ചു യുധിഷ്ഠിരൻ
ഒട്ടിടം ചെല്ലുന്നേരം കണ്ടവനോടുംകൂടെ
പൊള്ളെന്നു പോന്നുവന്നിതാശ്രമം പുക്കശേഷം

ഇത്രമാത്രമേയുള്ളു. ഈ കഥയിൽ പ്രാചീന ഭാഷാകവികളിൽ പലരും കൈവെച്ചിട്ടുണ്ടെന്നല്ല ആ വകയിൽ പലതും നമ്പ്യാർ വായിച്ചിട്ടുമുണ്ടു്. എങ്കിലും നമ്പ്യാർ തന്റെ തുള്ളൽകഥകൾക്കു് ആദ്യമായി ആ കഥയെത്തന്നെ വിഷയമാക്കിയതു പ്രതിഭാശാലിയായ തനിക്കു് അതുകൊണ്ടു തന്റെ സാമാജികന്മാരെ രസിപ്പിക്കത്തക്ക ശക്തിയുണ്ടെന്നുള്ള വിശ്വാസത്താലും ധൈര്യത്താലുമെന്നുവേണം വിചാരിപ്പാൻ. ഈ സംഗതി

നല്ല വിദ്വാന്മാർ പറഞ്ഞു ഫലിപ്പിച്ച
നല്ലൊരു കീർത്തി ലഭിച്ച കഥാമൃതം
കില്ലുകൂടാതെ കഥിപ്പാൻ തുടങ്ങുവൻ
നല്ലൊരു ഭോഷച്ചാരതിനില്ല സംശയം
എന്നു പറഞ്ഞു പരിഹസിക്കുന്നവ-
രൊന്നു ബോധിക്കണമിന്നു മാലോകരെ!
മുന്നം ഭഗീരഥൻ പാരം പണിപ്പെട്ടു-
മന്ദാകിനീജലം കൊണ്ടുവന്ന ദരാൽ
മന്നിടം തന്നിൽ പരത്തി മഹാരഥൻ
തന്നുടെ മുമ്പിൽ മരിച്ച പിതൃക്കളെ
ഒന്നൊഴിയാതവൻ തൃപ്പിച്ചു തൃപ്പിച്ചു
ധന്യരെ സ്വർഗ്ഗത്തിലാക്കിയപോലും നൃപൻ
അജ്ജലം തന്നിൽ മററുള്ള മഹാജനം
മജ്ജനംചെയ്യുന്നു തർപ്പണം ചെയ്യുന്നു.

എന്നിങ്ങനെ ആരംഭത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു വ്യക്തമാന്നുണ്ടു്.

**നമ്പ്യാരുടെ കവിത്വശക്തി**

ആശയസമ്പത്തി, പദസ്വാധീനത, രചനാനൈപുണ്യം, അക്ലിഷ്ടാർത്ഥത, ഉല്ലേഖനസാമർത്ഥ്യം എന്നീ വിശേഷങ്ങൾക്കു ബീജഭൂതമായി സ്ഥിതിചെയ്യുന്ന സംസ്കാരവിശേഷംതന്നെയാണു് നമ്പ്യാർക്കുള്ള ആ ശക്തി. ഇതു് അദ്ദേഹത്തിന്റെ പ്രസ്തുത തുള്ളലിൽ എത്രത്തോളം ഫലിച്ചുകാണുന്നുണ്ടെന്നു നമുക്കു സ്ഥൂലമായെങ്കിലും ഒന്നു പരീക്ഷിച്ചുനോക്കാം.

**കല്യാണസൗഗന്ധിക നിരൂപണം**

ആശയസമ്പത്തി എന്നതു് ആശയങ്ങൾക്കായി കവി കഷ്ടപ്പെടാതിരിക്കുകയാണു്. ഈ നമ്പ്യാരുടെ തുള്ളലിൽ സർവ്വത്ര പരിലസിക്കുന്ന ഒരു ഗുണമാണു്. ഉദാഹരണമായി ഒന്നുരണ്ടെണ്ണം മാത്രം പ്രസ്തുത തുള്ളലിൽനിന്നു് എടുത്തുകാണിക്കാം.

ക്രൂരമുള്ളവർക്കും മുഷിഞ്ഞുതുടങ്ങുമീ
പ്പോരാത്തമേറെപ്പറഞ്ഞുതുടങ്ങിയാൽ
അമരാലെങ്കിലും കോരിവിളമ്പിയാൽ
സ്വാദില്ലയെന്നു വരുമിനി നിർണ്ണയം.
പഞ്ചസാരപ്പൊടിയേററം ചെലുത്തിയാൽ
നെഞ്ചകത്തങ്ങു രുചിയും കുറഞ്ഞുപോം
ചൊല്ലുന്നകേൾക്കമിപ്പാമ്പെന്നുറച്ചിട്ടു
പല്ലുതൊട്ടെണ്ണുവാനിച്ഛതുടങ്ങൊലാ
നെല്ലും പണങ്ങളുമുണ്ടെന്നുവച്ചിട്ടു
കല്ലിലും മുള്ളിലും തൂകിത്തുടങ്ങൊലാ.

‘അമരാലെങ്കിലും’— ഇത്യാദികൊണ്ടു മാത്രം പ്രകൃതത്തിലെ ആവശ്യം നിർവഹിക്കാമെന്നിരിക്കെ ‘പഞ്ചസാരപ്പൊടി’ ഇത്യാദിയൊക്കെയും അടക്കിയാലടങ്ങാത്ത ആശയപ്രവാഹത്തിന്റെ തള്ളിച്ചയല്ലാതെ മറെറന്താണു്?

ഭീമന്റെ ആക്ഷേപങ്ങൾക്കു് ഓരോന്നിനും “ഉരുളയ്ക്കുപ്പേരി” എന്ന തരത്തിലുള്ള ഹനുമാന്റെ സമാധാനവും ആശയസമ്പത്തിയുടെ മറെറാരു പ്രകാരത്തിലുള്ള പുറപ്പാടുതന്നെയാണു്. ഇതുപോലെ മുമ്പു കാണിച്ച “മന്നംഭഗീരഥൻ” എന്ന വരികളും ആശയസമ്പത്തിയുടെ രൂപാന്തരംതന്നെയാണു്. എന്നാൽ ഇതു് ഉല്ലേഖനൈപുണ്യത്തിൽപെടുകയില്ലേ എന്നു ശങ്കിക്കേണ്ട. ഉല്ലേഖനത്തിനു നവ്യത്വം വേണം. പ്രകൃതാശയമാകട്ടെ “ഗംഗാജലൈർഭുവി ഭഗീരഥയത്നലബ്ധൈഃ കിം തർപ്പണം നവിദധാതി ജനഃ പിതൃണാം” എന്നിങ്ങനെ ഭോജചമ്പുവിലും മററുമുള്ളതാണു്.

പക്ഷേ ആശയഘോരണദോഷമാകയാൽ ആശയസമ്പത്തിക്ക് അവകാശമില്ലെന്നും വിചാരിക്കേണ്ട. ഭോജചമ്പു സംസ്കൃതഭാഷയിലാണ്. ഇതു കേരളഭാഷയിലാകയാൽ ദോഷമില്ലതന്നെ. അല്ലാത്തപക്ഷം കല്യാണസൗഗന്ധികം കഥതന്നെ ഭാരതത്തിൽ നിന്നു കട്ടതാണെന്നു വരില്ലേ?

പുതുപുതുതായ പദങ്ങൾ തുടരെത്തുടരെ തോന്നിക്കൊണ്ടിരിക്കുകയാണ് പദസ്വാധീനത. പദസ്വാധീനതയുണ്ടെങ്കിലേ കവിത്വം ധാരാവാഹിത്വമെന്നോ ഒഴുക്കെന്നോ പറയുന്ന ആ ഗുണം സിദ്ധിക്കയുള്ളു. ഇതിന്നു തുള്ളൽ മുഴുവനും പ്രായേണ ലക്ഷ്യമാണെങ്കിലും ഉദാഹരണത്തിന്നായി "ഇത്ഥം പറഞ്ഞു ഗദയും വഹിച്ചു" ഇത്യാദി ഭീമസേനപ്രയാണവും അതിനെത്തുടൎന്നുള്ള വനവൎണ്ണനയും മററും നോക്കിക്കൊൾക. ശാസ്ത്രഭാഷയിൽ പറയുന്നതായാൽ ആശയസമ്പത്തിയും പദസ്വാധീനതയും പ്രതിഭയിലാണുൾപ്പെടുക. "കാവ്യഘടനാനുകൂലശബ്ദാൎത്ഥോപസ്ഥിതിഃ പ്രതിഭാ" എന്നു രസഗംഗാധരത്തിൽ പറഞ്ഞിട്ടുണ്ട്. "പ്രജ്ഞാം നവനവോന്മേഷശാലിനീം പ്രതിഭാംവിദുഃ" "പ്രതിഭാ അപൂൎവ്വ വസ്തുനിൎമ്മാണക്ഷമാപ്രജ്ഞാ" എന്നിവയുടെയും താല്പൎയ്യം ഇതുതന്നെയാണ്. എന്നാൽ പ്രതിഭയ്ക്കു ഉല്ലേഖനസാമൎത്ഥ്യം, വൎണ്ണനാവൈഭവം മുതലായ സൎവ്വപ്പും വിഷയമാകയാൽ വ്യാപകമായ ശാസ്ത്രീയസംജ്ഞ വിധേയന്മാൎക്ക വേണ്ടവിധം വിഷയവിവേചനത്തിന്നു ഉപകരിക്കാത്തതുമൂലം ഉപേക്ഷിച്ചതാകുന്നു.

ശബ്ദവൈചിത്ര്യവും അൎത്ഥവൈചിത്ര്യവുമാണ് രചനാനൈപുണ്യം. ആ വൈചിത്ര്യത്തെത്തന്നെയാണ് അലങ്കാരമെന്നു പറയുന്നതു്. ഈ രണ്ടുവിധത്തിലുമുള്ള അലങ്കാരങ്ങളിൽ ശബ്ദാലങ്കാരത്തിലാകുന്നു നമ്പ്യാരുടെ നൈപുണ്യം തെളിഞ്ഞുകാണുന്നതു്. ദ്വിതീയാക്ഷരപ്രാസമില്ലാത്ത വല്ല പാദംപോലും നമ്പ്യാരുടെ തുള്ളലുകളിൽ കാണ്മാൻ പ്രയാസമാണ്. അതില്ലെങ്കിൽ ആദ്യക്ഷരപ്രാസമെങ്കിലുമുണ്ടായിരിക്കും. ഛേകാനുപ്രാസം, അന്ത്യാനുപ്രാസം അനുക്രമപ്രാസം വൃത്ത്യനുപ്രാസമെന്നിവയും ധാരാളമാണ്. യമകവും ദുൎല്ലഭമല്ല. ഒരു ഭാഗത്തിൽനിന്നു കുറച്ചൊന്നുദാഹരിക്കാം.

ഉത്തരാശാമുഖം നോക്കിപ്പുറപ്പെട്ടു
സത്വരാഹങ്കാരഗംഭീരപൂരുഷൻ
നിഗ്രഹാനുഗ്രഹാധികൃതപ്രൌഢരാം
ഉഗ്രലോകാഗ്രേസരന്മാരെ വന്ദിച്ചു
വിഗ്രഹശക്തനാം വീരൻ വൃകോദരൻ
വ്യഗ്രതാഹീനം നടന്നുതുടങ്ങിനാൻ
ഉഗ്രമാം കാനനം തന്നിലകംപുക്കു
ദുഗ്രഹക്രൂരധീരാകാരപൂരുഷൻ
നക്ഷത്രമാർഗ്ഗത്തിലെത്തികിളുന്നോരു
വൃക്ഷങ്ങൾ കണ്ടുടൻ വിസ്മയിച്ചീടിനാൻ
ലക്ഷകോട്യർബ്ബുദം പുഷ്പഫലാഢ്യവും
ലക്ഷീകരിക്കയില്ലെണ്ണിത്തുടങ്ങിയാൽ
താലതമാലവും നക്തമാലങ്ങളും
സാലരസാലവും ഹിന്താലജാലവും
അർജ്ജുനംകേസരം നീലംപലാശവും
സർജ്ജഖർജ്ജൂരകാരസ്കരങ്ങളും
ചൂതംപനസവും ചെമ്പികാ ചെമ്പകം
മാതുളുംഗങ്ങളും മാകന്ദവൃന്ദവും
പുന്നാഗനാഗപ്രിയാളദ്രുമങ്ങളും
പുന്നാമ്പകളങ്ങൾ പൂപ്പാതിരികളും

ഇത്യാദി, ഛേകാനുപ്രാസം, വൃത്ത്യനുപ്രാസം, യത്യനുപ്രാസം, യമകം എന്നിവയുടെ സൌലഭ്യം ഈ ഭാഗത്തിൽനിന്നു മനസ്സിലാക്കാമല്ലോ. അവസാനത്തെ നാലുവരികളിൽ കാണുന്നപ്രകാരം യതികളിലെ ആദ്യവർണ്ണങ്ങൾക്കുള്ള ഐക്യമാണ് യത്യനുപ്രാസം. അതു ഓരോ പദങ്ങളുടെയും ആദ്യവർണ്ണങ്ങൾക്കായാൽ മുഖാനുപ്രാസം. ഉദാഹരണത്തിനു

മഞ്ഞക്കുറികളും മാല്യാപിഞ്ഛവും
മഞ്ചാടിമാലയും മാറിൽ പലതരം.

ഇത്യാദി നോക്കിക്കൊൾക.

കായാമ്പൂമാലക്കുള്ളിലായാസം വളർക്കുന്ന
കായാകാർമുകിൽവർണ്ണമായാമാനുഷകൃഷ്ണ

എന്നു തുടങ്ങുന്ന ഭാഗം മുഴുവനും അനുക്രമപ്രാസത്തിന്നുദാഹരണമാകുന്നു. പക്ഷെ വേറെ ചില ശബ്ദാലങ്കാരങ്ങളും അതിലുണ്ടെന്നേയുള്ളൂ.

ഇത്തരമതിഭീഷണമാകിന ഘോഷം
സത്വരമതുകണ്ടു രസിച്ചതിതോഷം
ഉദ്ധതമതിയാകിന മാരുതപുത്രൻ
ഉത്തമഗിരി കേറിനടന്നു പവിത്രൻ

ഇവക അന്ത്യാനുപ്രാസമാകുന്നു. സരസങ്ങളായ അർത്ഥാലങ്കാരങ്ങളും അവിടവിടെ ലസിക്കുന്നുണ്ടു്. പക്ഷെ അവയ്ക്കു ഇത്രത്തോളം പ്രാചുര്യം കാണുന്നില്ല.

'മന്ദാകിനീ ജലംകൊണ്ടുവന്നാദരാൽ'

ഇത്യാദി 'ദൃഷ്ടാന്തം' തന്നെ ഉദാഹരണമാവാം. അടുത്ത പാദത്തിലുള്ള 'അർജ്ജുനാഗ്രേസരൻ' എന്നതിൽ പരികരവുമുണ്ടു്.

“അദ്ദേഹമെങ്ങുഭവാനെങ്ങുമാഹന്ത
ദുർദ്ദേഹവൃദ്ധപ്ലവംഗമതി മതി
പക്ഷീന്ദ്രനുണ്ടു ഗരുഡനെന്നോർത്തിട്ടു
മക്ഷികക്കൂട്ടം മദിക്കുംകണക്കിനെ
ശ്രീരാമദാസന്റെ വംശേപിറക്കയാൽ
പാരംനിനക്കുമഹംഭാവമിങ്ങിനെ”

ഇതിൽ വിഷമം, കല്പിതോപമ മുതലായവയും കണ്ടുകൊൾക. അർത്ഥാലങ്കാരങ്ങളധികം ഉല്ലേഖനസാമർത്ഥ്യത്തിന്റെയും നിരീക്ഷണപാടവത്തിന്റെയും പ്രകാരഭേദങ്ങളാകയാൽ തൽപ്രസ്താവംകൊണ്ടുതന്നെ ചരിതാർത്ഥമാവുന്നതു നിമിത്തം ഇതിലധികം വിസ്തരിക്കുന്നില്ല. ഇതിലെ കല്പിതോപമ തന്നെ ഉല്ലേഖനസാമർത്ഥ്യഫലമാണല്ലോ.

അക്ലിഷ്ടാർത്ഥത എന്നതു ശ്രവണമാത്രത്തിൽ അർത്ഥസമ്പ്രത്തിയുണ്ടാവുകയാണ്. ഇതു നമ്പ്യാരുടെ തുള്ളലുകൾക്കുള്ള ഒരു പ്രധാനഗുണമാകുന്നു. ഇതിനെത്തന്നെയാണ് പ്രസാദമെന്ന ഗുണമായി അലങ്കാരികന്മാർ പ്രതിപാദിച്ചിരിക്കുന്നതു്.

ശുഷ്കേന്ധനത്തിൽ തീപോലെ
പെട്ടെന്നു മനമാകവേ
പരന്നു വികസിപ്പിക്കും
ഗുണമേകും പ്രസാദമാം.

'കേൾക്കുന്നതോടുകൂടിത്താൻ അർത്ഥസ്ഫൂർത്തിവരുത്തീടും
രചനാവൃത്തിവർണ്ണങ്ങൾ പ്രസാദവ്യഞ്ജകങ്ങളാം.'

എന്നു ഭാഷാഭൂഷണത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക. ഈ തുള്ളലിൽ 'അംഭോജവാളത്തിൽ' എന്നു തുടങ്ങുന്ന ചില വരികളൊഴിച്ചു ബാക്കിയുള്ള ഭാഗങ്ങൾ മുഴുവനും അക്ലിഷ്ടാർത്ഥതയ്ക്കു് ഉദാഹരണമാണു്.

ഉല്ലേഖനസാമർത്ഥ്യത്തിനു മുൻപറഞ്ഞ 'പക്ഷീന്ദ്രനുണ്ടു ഗരുഡനെന്നോർത്തിട്ടു' ഇത്യാദി കൂടാതെ പല സ്ഥലങ്ങളും സാക്ഷ്യം വഹിക്കുന്നുണ്ടു്.

"പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ
മെച്ചത്തിൽ നന്നായ് പഴുത്ത പഴങ്ങളും.
ഉച്ചത്തിലങ്ങിനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചുകോർത്തുള്ള
മാലകൾകൊണ്ടു വിതാനിച്ച ദിക്കെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നിൽക്കുന്ന വാഴകൾ"

"താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടു മൂടി മഹീതലം
പാഴററ പട്ടു വിരിച്ചുകണക്കിനെ
വാഴക്കു ചുററും പ്രസാദമുണ്ടെപ്പൊഴും"

"പെട്ടെന്നൊരുമരം പൊട്ടിപ്പിളർന്നാശു
മറെറാരു വൃക്ഷേ പതിക്കുന്ന നേരത്തു
മററതും ഖണ്ഡിച്ചു മററതിന്മേൽ വീണു
മററതും മററതും മററതും ഭസ്മമായ് "

ഇത്യാദിയൊക്കെയും ഉദാഹരണങ്ങളായെടുക്കാം. ഭീമൻെറയും ഹനുമാൻെറയും വാചാകലഹവും ഇതിനുദാഹരണം തന്നെയാണു്.

ഉല്ലേഖനസാമർത്ഥ്യമെന്നു പറയുന്നതു കല്പനാശക്തി തന്നെയാണ്. അതിശയോക്തിപുരസ്സരമായ അലങ്കാരങ്ങൾക്ക് ആത്മലാഭത്തിന്നുതന്നെ ആ ശക്തിയാണ് നിദാനം.

നിരീക്ഷണപാടവമെന്നതു, വസ്തുസൂക്ഷ്മസ്വഭാവനിരീക്ഷണമാകുന്നു. ഇതിനെത്തന്നെയാണ് ഇപ്പോഴത്തെ വിമർശകന്മാർ ചിത്രനിർമ്മാണചാതുരിയെന്നു പറഞ്ഞുകാണുന്നതു്. ഇതു് ഏറിയക്കൂറും സ്വഭാവോക്തിയായിരിക്കും. ഉല്ലേഖനത്തിൽ അതിശയോക്തിയുടെ വിലാസമുണ്ടാവും. നിരീക്ഷണത്തിൽ അതില്ലെന്നു ഭേദം.

—"ഒരു മൂത്ത

കുരങ്ങന്റെ വടിവായിച്ചമഞ്ഞു കൈകളും കാലും
കുഴഞ്ഞു വാല്യമക്കാലും മെലിഞ്ഞ കൈകളെക്കൊണ്ടു
ചൊറിഞ്ഞു രോമമപ്പേരും കൊഴിഞ്ഞു മേനിയും ചുക്കി
ച്ചുളിഞ്ഞു കണ്ണിനു കാഴ്ചകുറഞ്ഞു പീളയും വന്നു
നിറഞ്ഞു താൻ വഴിയിൽച്ചെന്നുറച്ചു നേത്രവും ചിമ്മി
ശ്ശയിച്ചു മൂന്നുലോകങ്ങൾ ജയിച്ചുള്ള മഹാവീരൻ"

"ചെമ്പിച്ച താടിയും മീശയും കേശവും
വമ്പിച്ച കൈകളിൽ വില്ലും ശരങ്ങളും
ചെമ്പരത്തിപ്പൂക്കണക്കു നേത്രങ്ങളും
അമ്പിളിപോലെ വളഞ്ഞുള്ള പല്ലുകൾ
അഞ്ജനപർവ്വതംപോലെ ശരീരവും
ഗുഞ്ജാഫലംകൊണ്ടു കോർത്തുള്ള മാലകൾ
കച്ചകെട്ടിപ്പില തൊങ്ങലും വാല്യമി-
ട്ടത്യന്തഘോഷമാം വേഷം ഭയങ്കരം"

ഇത്യാദിയൊക്കെ നിരീക്ഷണശക്തികാര്യമാണ്. ഇവയ്ക്കെല്ലാറ്റിനും പുറമേ നമ്പ്യാർക്കുള്ള മറെറാരു വിശേഷം ഫലിതപ്രയോഗസവ്യസാചിത്വമാണ്. ഫലിതശബ്ദത്തിന്റെ അർത്ഥം ഫലത്തോടുകൂടിയതു് എന്നാകുന്നു. ഫലം താല്പര്യരൂപമായ അർത്ഥാന്തരം. അപ്പോൾ മറെറാരു താല്പര്യത്തോടുകൂടിയുള്ള പ്രയോഗം ഫലിതമെന്നായി. ഇതു യൌഗികാർത്ഥമാകുന്നു. എന്നാൽ ഇത്രമാത്രം പോരാ. അല്ലെങ്കിൽ എല്ലാവിധത്തിലുമുള്ള ധ്വനിഗുണീ

ഭ്രതവ്യംഗ്യവിശേഷങ്ങൾക്കും പ്രസ്തുത പദം വിഷയമാണെന്നും വും; തന്നിമിത്തം ഫലിതമെന്നതു വ്യഞ്ജകമാണെന്നും വരും; അതു ശരിയല്ല. അതുകൊണ്ടു താല്പര്യവിശിഷ്ടമായ വാച്യം ഹാസജനകം കൂടി ആയിരുന്നാലേ ഫലിതമാവൂ എന്നു പറയണം. ഈ സ്ഥിതിക്കു ഫലിതമെന്ന പദം പങ്കജാദിശബ്ദംപോലെ യോഗരൂഢമാണ്. പാചകാദിപോലെ യൌഗികമല്ലെന്നുവരുന്നു. ആകയാൽ യഥാശ്രുതാർത്ഥംകൊണ്ടു ശ്രോതാക്കളെ ചിരിപ്പിക്കുന്നതും അർത്ഥാന്തരതാല്പര്യത്തോടുകൂടിയതുമാണ് ഫലിതശബ്ദാർത്ഥമെന്നു പര്യവസാനം.

"എഴുപത്തെട്ടുവയസ്സു തികഞ്ഞൊരു
കിഴവബ്രാഹ്മണനിത പോകുന്നു.
കൊട്ടവെയിൽ തട്ടിച്ചുട്ട കഷണ്ടിയിൽ
ഒരുപിടിനെല്ലാൽ മലരുപൊരിക്കാം."

ഇതിലെ താല്പര്യം തല മുഴുവനും കഷണ്ടിയായിരുന്നിട്ടും വെയിലിൻെറ തീക്ഷ്ണത കൂട്ടാക്കാതെ, വാർദ്ധക്യത്താൽ മരിക്കാനുള്ള കാലമായിരുന്നിട്ടും തൻെറ ശരീരത്തിനുള്ള അവശതയെ ഗണിക്കാതെ, ഒരു ബ്രാഹ്മണൻ ദക്ഷിണ വാങ്ങുവാനുള്ള അഗ്രഹംകൊണ്ടു കല്യാണത്തിനു പോകുന്നു എന്നാണല്ലൊ. പക്ഷെ കാര്യം ഒന്നെങ്കിലും ഇപ്രകാരം പറഞ്ഞാൽ അതിൽ ആർക്കും ചിരിക്കാൻ വകയുണ്ടാവില്ല. നേരമറിച്ചു മനുഷ്യനുള്ള ധനാശയുടെ ദുർന്നിവാരകതയെപ്പററി ഗൌരവമായി ചിന്തിക്കുവാനാണവകാശം.

പ്രസ്തുത തുള്ളലിൽ കാണുന്ന:—

".പിത്തെ പിഷാദിച്ചു നിൽക്കേണ്ട വല്ലഭാ
പത്ഥ്യമില്ലെങ്കിൽ പറഞ്ഞതുമില്ല ഞാൻ"
"അച്ചിക്കു ദാസ്യപ്രവൃത്തി ചെയ്യുന്നവൻ
കൊച്ചിക്കു പോരുണ്ടു തൊപ്പിയിട്ടീടണം"
"കൈകളും വീശിപ്പുറപ്പെട്ടുന്നെന്തുതാൻ
അയ്യോ ചുമട്ടെടുപ്പാനല്ല പോകുന്നു"

ഈ വകയൊക്കയും ഫലിതമാണെന്നു ധരിക്കണം. പത്ഥ്യമില്ലെങ്കിൽ പറഞ്ഞതുമില്ല ഞാൻ എന്ന വാക്യത്തിൻെറ താല്പര്യം

നിനക്ക് എന്നിൽ അന്തരമായ സ്നേഹം ഉണ്ടെങ്കിൽ ശങ്കിക്കാതെ നീയെന്റെ അഭീഷ്ടം സാധിപ്പിക്കും. വെറുതെ സ്നേഹമുണ്ടെന്നു നടിക്കുക മാത്രമാണെങ്കിൽ നിന്നെ ഞാൻ നിർബന്ധിക്കുന്നില്ല ഇത്യാദിയാകുന്നു. വിദഗ്ദ്ധവനിതാസഹജമായ നയം പുരസ്സരിച്ച പ്രകൃതവാക്യം സഹൃദയന്മാൎക്കു മന്ദഹാസജനകമാകുന്നു. കൊട്ടുവെയിൽ ഇത്യാദി വാക്യം ശ്രോതാക്കളെ പൊട്ടിച്ചിരിപ്പിക്കുമെങ്കിൽ "പത്ഥ്യമില്ലെങ്കിൽ" എന്നതു പുഞ്ചിരി തൂകിപ്പിക്കുമെന്നു ഭേദമുള്ളൂ. ഇതുപോലെ കൊച്ചിക്കു പോയങ്ങു തൊപ്പിയിട്ടീടണം എന്നതുകൊണ്ടു വിവക്ഷിച്ചിരിക്കുന്ന താല്പൎയ്യാൎത്ഥം അച്ചിക്കു വിടുപണി ചെയ്യുന്നതിലും ഭേദം പ്രാണൻ കളയുകയാണ്. അഥവാ പ്രാണത്യാഗസമമായ മുഹമ്മദുമതസ്വീകാരമാണ് എന്നാണെങ്കിലും അതു് ആ വിധത്തിൽ പറയുന്നപക്ഷം ആൎക്കും ചിരി വരികയില്ല. ചിരിക്കണമെങ്കിൽ നമ്പ്യാർ പറഞ്ഞപ്രകാരംതന്നെ പറയണം. ഇതുപോലെ "കൈകളും വീശി" ഇത്യാദി വാക്യത്തിലും കണ്ടുകൊൾക. അതിരിക്കട്ടെ. ഹാസജനകമായ വാക്യാർത്ഥമെന്നു പറഞ്ഞാൽ പോരെ, അതു താല്പൎയ്യവിശിഷ്ടമാവണമെന്നുകൂടി എന്തിനു ക്ലേശിക്കുന്നു? ഫലം—(ഉദ്ദേശ്യം,) അതു പ്രകൃതത്തിൽ ഹാസംതന്നെ ആകയാൽ ഫലിതമെന്നതിന്റെ അർത്ഥം ശ്രോതാക്കളെ ചിരിപ്പിക്കത്തക്ക വാക്യാർത്ഥമെന്നാണെന്നു പറഞ്ഞാൽ മതിയല്ലോ എന്നു ശങ്കിക്കേണ്ട.

"ചെമ്മീനുപ്പുള്ളി ഗാന്ധാരീ
മുളകും പുളിയും തഥാ
കൂട്ടിച്ചേർത്തുള്ള സമ്മന്തി
ബ്രാഹ്മണർക്കും ഭുജിച്ചിടാം"
"വാളയെന്നൊരു മത്സ്യത്തെ
കാച്ചുംപൊള്ളു ഭുജിക്കുകിൽ
കേളിയുള്ളൊരു ഭർത്താവും
നാളിലങ്ങപായ്‌വരും"

മൂട്ടകടിച്ചല്ലോ വലിയാനത്തലവൻ ചത്തു
മൂട്ടിൽക്കിടന്നൊരു മുതുകള്ളൻ പറന്നേപോയി

കാട്ടിൽകിടന്ന രണ്ടേലിക്കുടി കടല്പുഴതു
കാലത്തിലുളവിത്തു വിതച്ചിതപ്പോഴടയ്ക്കാകാച്ചു.

ഇത്യാദിയൊക്കെയും ഹാസ്യവ്യംജകങ്ങളാണെങ്കിലും ഫലിതമാണെന്നു് ആരെങ്കിലും പറയുമോ? ആകയാൽ ഹാസ്യവ്യംജകം മാത്രമായാൽ പോരാ അതു പ്രകൃതോപയോഗിയായ താല്പര്യാർത്ഥത്തോടുകൂടിയതുമായിരിക്കണം. ചെമ്മീനുപ്പുളളി ഇത്യാദിയിൽ അവക താല്പര്യവിവക്ഷയൊന്നുമില്ലായ്കയാൽ വ്യാവൃത്തി വരുന്നതുമുണ്ടു്. ഫലിതം ഫലപ്രദമാവണമെങ്കിൽ വക്താവു, വാച്യൻ, ശ്രോതാവു, സ്ഥലം, കാലം, സന്ദർഭം മുതലായവയ്ക്കു് അനുഗുണമായിരിക്കണം. വിഗുണമായാൽ ഫലവും വിരുദ്ധമായിരിക്കും. പ്രകൃതത്തിലെ "അച്ചിക്കു ഹാസ്യപ്രവൃത്തി" എന്ന വാക്യം ഗന്ധമാദനപർവ്വതത്തിൽ വേട്ടയാടുന്ന ഒരു കാട്ടാളൻ കാട്ടാളരാജാവിനെപ്പററി തൻെറ കൂട്ടുകാരോടു പറയുന്നതാകയാൽ വക്തൃവൈചിത്ര്യമോ വാച്യവൈചിത്ര്യമോ ഇല്ലാത്തതുകൊണ്ടു കേട്ടമാത്രയ്ക്കു സഹൃദയന്മാരെ ചിരിപ്പിക്കുകയല്ല, നെററി ചുളിപ്പിക്കുകയാണു് ചെയ്യുക. നേരെമറിച്ചു് ഈ വാക്യംതന്നെ തിരുവനന്തപുരംരാജാവിൻെറയോ മററാ ഭടന്മാരായ നായന്മാരേക്കൊണ്ടു പറയിച്ചിരുന്നുവെങ്കിൽ ശരിയായി ഫലിതമാകുമായിരുന്നു. പക്ഷേ നമ്പ്യാർ തൻെറ ശ്രോതാക്കളെയോ കാണികളെയോ സംബന്ധിച്ചല്ലാതെ മററൊരുവിധത്തിലുമുളള ഔചിത്യത്തിൽ ശ്രദ്ധപതിപ്പിച്ചിട്ടില്ല. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ സാഹിത്യത്തിൽ തുളളലിനു എത്രയോ ഉൽകൃഷ്ടസ്ഥാനം ഇന്നു ലഭിക്കുമായിരുന്നെങ്കിലും അദ്ദേഹത്തിൻെറ അന്നത്തെ ഉദ്ദേശം തീരെ വിഫലമായി പരിണമിക്കുമായിരുന്നു. നമ്പ്യാരുടെ ശ്രോതാക്കൾ പാമരന്മാരായ ഭടന്മാരും മററു ചില വിലാസപ്രിയന്മാരും വിഷയലമ്പടന്മാരായ പ്രഭുക്കന്മാരും ആയിരുന്നുവെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. നമ്പ്യാർതന്നെ,

ചിരിക്കുന്ന കഥകേട്ടാൽ ഇരിക്കുമായതല്ലെങ്കിൽ
തിരിക്കുമങ്ങിനെ ഭാവിച്ചിരിക്കുന്ന ഭടന്മാരെ
ചിരിക്കാതെ രസിപ്പിപ്പാനൊരിക്കലുമെളുതല്ലെ
ന്നിരിക്കുന്നെങ്കിലമ്മാത്രമുരയ്ക്കാമെന്നതേ വേണ്ടു.

എന്നിങ്ങനെ തന്റെ സഭ്യന്മാരായ ഭടന്മാരേപ്പററിയും

കലികാലങ്ങളിലുള്ള കാണികൾക്കു കഥ കേട്ടാൽ
ഫലിതമുള്ളതേ നല്ല പലക്കുമങ്ങിനെതന്നെ
വലിപ്പമുള്ളവക്കും നൽവയസ്സുചെന്നവക്കും നൽ
കുലത്തിലുള്ളവർകൾക്കും നാരിമാക്കും ശിശുക്കൾക്കും
ചിരിപ്പാൻസംഗതിയുള്ള കവികൾ ചൊല്ലിയെങ്കിൽകേ–
ട്ടിരിപ്പാനഗ്രഹമുണ്ടാമെന്നിയെ സൽകഥ കേട്ടാൽ
ചിരിപ്പാനെന്തൊരു മാർഗ്ഗമെന്നു നോക്കുന്നവരേറും.

(ഹരമൽട്ടൽപത്തി)

എന്നിങ്ങനെ മററുള്ളവരെപ്പററിയും പറഞ്ഞിരിക്കുന്നതു നോക്കുക.

ഇൗവകക്കാക്കുണ്ടോ ഔചിത്യാനൗചിത്യവിവേകം. എന്തിനു, ചമ്പൂകാരന്മാരുടെ കാലത്തുതന്നെ ഗതാനുഗതികന്യായേന പലരുടെയും മനോഗതി ഈ വിധത്തിൽ ദൂഷിച്ചുതുടങ്ങിയതായി കാണുന്നുണ്ട്. കുഞ്ചൻനമ്പ്യാരുടെ കാലമായപ്പോഴേക്കും അതു് എത്രയോ രൂഢമൂലവും ഭൂരിപക്ഷവിഷയവുമായി പരിണമിച്ചിരിക്കണം. ഗണപതിയെ ജനിപ്പിച്ച് ഇഷ്ടസിദ്ധിക്കായി പ്രാർത്ഥിക്കുന്ന പതിവുകൂടി ഈവക മനോഗതിയുടെ ഒരു അംശമായിരിക്കാം. എന്നാൽ താദൃശമനോഗതിയിൽ വൈമുഖ്യമുള്ളവർ അന്നും ദുർല്ലഭം ചിലരുണ്ടായിരുന്നുവെന്നും അവരുടെ ആക്ഷേപങ്ങൾക്കു നമ്മുടെ നമ്പ്യാർ ഭൂരിപക്ഷരുചിയെ ആശ്രയിച്ചു വിലവച്ചുകൊടുത്തിട്ടില്ലെന്നും തുള്ളലുകളിൽനിന്നു നമുക്കു ഗ്രഹിക്കാവുന്നതാണു്. നോക്കുക:—

കുറവും കുററവും നോക്കിപ്പറവാനുണ്ടൊരുകൂട്ടം
തുറുകണ്ണും മിഴിച്ചങ്ങു മറുഭാഗേ വസിക്കുന്നു.
മറിയും മായയുമെല്ലാം മറച്ചുവച്ചുകൊണ്ടെല്ലാം–
മറിവുള്ള ജനമെന്നും പുറമേ ഭാവവുംകാട്ടി
തറമേലേറിനിന്നേററ നിറമേറും സഭാതന്നിൽ
ഇറങ്ങി സൽകഥാ ചൊല്ലി തുടങ്ങും പൂരുഷൻതന്റെ
കുറവററഗുണം കണ്ടുനിറഞ്ഞുള്ളിലസൂയകൊ–
ണ്ടുറഞ്ഞുചാടിയോരോന്നു പറഞ്ഞുഭത്സനം ചെയ്യും

കുറഞ്ഞൊരു വിശേഷത്തെയറിഞ്ഞുള്ള ജനം കുറ്റം
പറഞ്ഞെങ്കിലതുകൊണ്ടു തരിമ്പും സങ്കടമില്ല.
അറിയാത്ത മഹാമൂഢൻ തെറിവാക്കു പറയുമ്പോൾ
എറിഞ്ഞുകാലൊടിക്കാമെന്നറിഞ്ഞുകൊൾവിനെല്ലാരും.

എന്നാൽ എറിഞ്ഞുകാലൊടിക്കണമെന്നു പറഞ്ഞിരിക്കുന്നതു തന്നോളം അറിവില്ലാത്തവർ, വല്ലവരുടെയും വാക്കു കേട്ടിട്ടോ സ്വയമായോ വല്ലതും ആക്ഷേപിക്കുന്നതിനെപ്പറ്റിയാണ്. അറിവുള്ളവരുടെ ആക്ഷേപത്തിനു സമാധാനം "കലികാലങ്ങളിലുള്ള കാണികൾക്കു കഥ കേട്ടാൽ" ഇത്യാദിയാകുന്നു. ഏതായാലും ഈ സ്ഥിതിക്കു നമ്പ്യാരെന്തുചെയ്യും? ഭൂരിപക്ഷം ശ്രോതാക്കളുടെ രുചിയെ അനുസരിച്ചു താൻ മറെറാരൗചിത്യത്തിലും ശ്രദ്ധിപ്പാതിരിപ്പാൻ നിർബന്ധിതനായി. തന്മൂലമാണ് "കുട്ടകംകോപമോടെന്നെത്തട്ടക്കം നേരമോപാത്തു" ഇത്യാദി പറയിപ്പിച്ചുകൊണ്ടു, ഭീമനെ വിടുവായനായ ഒരു വങ്കല്പട്ടുവാക്കിയിരിക്കുന്നതു്. കാളളനേയും ക്രൂരരേയും വേളസ്സുവിട്ടു് പല അസംബന്ധങ്ങളേയും പറയിച്ചിരിക്കുന്നതും ഭക്ഷകികന്മാരായ രാക്ഷസന്മാർ അമ്പലപ്പുഴകൊട്ടാരത്തിലും അമ്മച്ചിവീട്ടിലും മററും വിടുപണിയെടുത്തുപജീവനം കഴിക്കുന്ന കുള്ളരുടെ പ്രകൃതിയും വികൃതിയും കല്പിച്ചുകൊടുത്തിരിക്കുന്നതും മററും. എന്നാൽ ഈവകയൊക്കെയും വക്തൃവാച്യസ്ഥലകാലസന്ദർഭാദ്യൗചിത്യം നോക്കി പ്രയോഗിച്ചിരുന്നെങ്കിൽ സാഹിത്യദൃഷ്ട്യാ ഉജ്ജ്വലിന്നു വളരെ മെച്ചം കിട്ടുമായിരുന്നു. നമ്പ്യാർ ചില ദിക്കിൽ അപ്രകാരം പ്രവർത്തിച്ചിട്ടുമുണ്ടു്. നോക്കുക. "പാഞ്ചാലി എന്നൊരു പെണ്ണിനെക്കണ്ടിട്ടു" എന്നു തുടങ്ങുന്ന ഹനുമാന്റെ അധിക്ഷേപം പ്രാകൃതരീതിയിലായിട്ടാണെങ്കിലും അതു ഗന്ധമാദനപർവ്വതത്തിലെ ഒരു കിഴവകുരങ്ങച്ചാരുടെ നിലയിലാകയാൽ എത്രയും ഉചിതമായിട്ടാണു് പരിണമിച്ചിരിക്കുന്നതു്. വിശേഷിച്ചു ഈവക സ്ഥലങ്ങളിലാണു് നമ്പ്യാരുടെ കവിതയ്ക്കു പ്രത്യേകം ശക്തിയും ചൈതന്യവും പ്രകാശിച്ചുകാണുന്നതു്.

നാലുജാതിക്കും നിരക്കാത്ത വസ്തുവി
വാലുള്ള വാനരന്മാർക്കുചിതംപരം.

ഇതിലെ 'വാലുള്ള' എന്ന വിശേഷണം നേരമ്പോക്കിന്നു പ്രയോഗിച്ചതാണെങ്കിലും ഭീമനും മറ്റും വാലില്ലാത്ത കരങ്ങന്മാർ ആണെന്നും വിശേഷിച്ചു വാലില്ലാത്ത ഭീമാദികളിലും വകതിരിവുള്ളവർ വാലുള്ള തന്റെ ക്രൂരാണെന്നും മററുമുള്ള അർത്ഥവിശേഷങ്ങൾക്കു വ്യംജകമായിട്ടാണ് സ്ഥിതിചെയ്യുന്നതു്. ഏതായാലും ഈവക വിചാരം ഇതിലുമധികം ദീർഘിപ്പിക്കുന്നില്ല.

നമ്പ്യാർക്കുള്ള മറെറാരു ഗുണം അവസരത്തിന്നു ഉപകരിക്കുമാറുള്ള ലോകോക്തികളെ ലോഭംകൂടാതെ നമുക്കു സമർപ്പിക്കുകയാണ്. പ്രസ്തുത തുള്ളലിൽനിന്നുതന്നെ

"ആദരാലെങ്കിലും കോരിവിളമ്പിയാൽ
സ്വാദില്ലയെന്നു വരുമിഹനിർണ്ണയം"

"പഞ്ചസാരപ്പൊടിയേററം ചെലുത്തിയാൽ
നെഞ്ചകത്തുള്ള രുചിയും കുറഞ്ഞുപോം"

"ചൊല്ലുന്ന കേൾക്കമിപ്പാമ്പെന്നുറച്ചിട്ടു
വല്ലതെങ്ങെണ്ണുവാനിച്ഛതുടങ്ങൊലാ"

"നെല്ലുംപണങ്ങളുമുണ്ടെന്നുവെച്ചിട്ടു
കല്ലിലും മുള്ളിലും തൂകിത്തുടങ്ങൊലാ"

വീട്ടിലുണ്ടെങ്കിൽ വിരുന്നുചോറുംകിട്ടും

"പച്ചമാംസംതിന്നുതന്നെ വളന്നവൻ
മെച്ചമേറും പുളിശ്ശേരികൊതിക്കുമോ?"

തുള്ളൽ, സാമാന്യമായി ഓട്ടൻ, ശീതങ്കൻ പറയൻ എന്നു മൂന്നു തരത്തിലാണ്. ഈവകഭേദങ്ങൾക്കു കാരണം വേഷസമ്പ്രദായത്തിലും വൃത്തരീതിയിലുമുള്ള സ്വല്പവൈലക്ഷണ്യം മാത്രമാകുന്നു. അതിൽ കല്യാണസൗഗന്ധികം ശീതങ്കനെന്ന ഭേദത്തിലാണ് ഉൾപ്പെടുന്നതു്. ഓട്ടനിലെ വൃത്തങ്ങൾ അധികവും ദ്രുതഗതിയുള്ളതായിരിക്കും. ശീതങ്കനിലേതു പതിഞ്ഞമട്ടിലാണ്. അതിലും കുറച്ചുകൂടി പതിഞ്ഞനില പറയനുണ്ടാവും. എന്നാൽ ഒന്നിലെ വൃത്തം മറെറാന്നിൽ വന്നുകൂടെന്നില്ല. എങ്കിലും അധി

ക്യം മുൻപറഞ്ഞതരത്തിലുള്ളവക്കായിരിക്കും. സംസ്കൃതത്തിലെ മല്ലികാവൃത്തം അതേരീതിയിലും മാത്രാ പ്രധാനമാക്കിയും പറയുന്നിൽ പ്രയോഗിക്കയാണു് പതിവു്.

പ്രസ്തുത തുള്ളലിൽ വൃത്തമഞ്ജരിയെ അനുസരിച്ചു നോക്കുന്നതായാൽ 1. വക്ത്രം, 2. കൃശമദ്ധ്യത, 3. കാകളി, 4. പശ്ച്യസ്സു കാഞ്ചി, 5. കേക, 6. അജഗരഗമനം എന്നിവയാണു് പ്രയോഗിച്ചിരിക്കുന്നതു്. യഥാക്രമം അവക്കുള്ള ലക്ഷണങ്ങൾ താഴെ ചേക്കുന്നു.

1 "ആദ്യക്ഷരം കഴിഞ്ഞിട്ടു നസകാരങ്ങൾക്കൂടാതെ
നാലിൽ ശേഷം യകാരത്തെച്ചെയ്താൽ വക്ത്രമനുഷ്ടുപ്പിൽ"

2 "അടിയൊന്നിലെഴുത്തെഴു നാലിലോ അഞ്ചിലോ ലഘു
മററുള്ളതെല്ലാം ഗുരുവാം കൃശമദ്ധ്യാഖ്യമാമിതു്"

3 "മാത്രയഞ്ചക്ഷരം മൂന്നിൽ വരുന്നോരു ഗണങ്ങളെ
എട്ടുചേത്തുള്ളീരടിക്കുചൊല്ലാം കാകളിയെന്നുപേർ"

4 "കാകളിക്കാദ്യപാദേ രണ്ടോമൂന്നോ ഗണങ്ങളെ
അഞ്ചു ലഘുവാക്കിടിൽ ഉളവാം കളകാഞ്ചികേൾ"

5 "മൂന്നുംരണ്ടും രണ്ടുംമൂന്നും രണ്ടുംരണ്ടെന്നെഴുത്തുകൾ
ഗുരുവൊന്നെങ്കിലുംവേണം മററതോരോ ഗണത്തിലും
പതിന്നാലിന്നാറുഗണം പാദംരണ്ടിലുമൊന്നുപോൽ
നടുക്കു യതിപാദാദിപ്പൊരുത്തമിഹ കേകയാം"

6 "ലഘുപ്രായം ചതുർമ്മാത്ര ഗണമാറൊരു ദീർഘവും
ചേർന്നുവന്നാലജഗരഗമനാഭിധസഞ്ജ്ഞമാം"

ക്രമേണ ഉദാഹരണങ്ങൾ,

1 കുലഗിരിസമനായ കുലയാനത്തലവന്റെ
2 കായാമ്പൂമലർക്കുള്ളിലായാസം വരുത്തുന്ന
3 വാനോർനദീപുരവാണരുളീടുന്ന

4 കല്ലോലജാലം കളിക്കുന്നതുകണ്ടു
കമലമണിനിറമുടയ കമലമതുകണ്ടു

5 പാരാതെ കപിശ്രേഷ്ഠന്മാരോടുമൊരുമിച്ചു

6 കുംഭികളുടെ കുംഭതടങ്ങളിലമ്പുകളമ്പതുലക്ഷം

എന്നാൽ ഈവക വൃത്തങ്ങൾതന്നെ ചില വൈലക്ഷണ്യത്തോടുകൂടി പ്രയോഗിച്ചുകാണുന്നുണ്ടു്. എന്നു മാത്രമല്ല വൃത്തമംഞ്ജരിയിൽ നിർദ്ദേശിക്കാത്ത ചില വൃത്തങ്ങളും പ്രയോഗിച്ചിട്ടുമുണ്ടു്.

'ഇടിരവമിടിയും പടിപടപടവെടിലും
അടവിയിലിടതിങ്ങിന കിടുകിടനടയും.

തരംഗിണിയിൽ യതിക്കശേഷം രണ്ടു ലഘുക്കളെ അധികം ചേർത്തിരിക്കുന്ന വൃത്തവിശേഷമാകുന്നു ഇതു്.

വലയുംകെട്ടിപ്പാർക്കുന്നവനുടെ തലയുംകൊണ്ടതിവേഗം
മലയുടെ ഗുഹയിൽ പുക്കിതു പെൺപുലിയാൺപുലിയോടും

ഇതിലെ മൂന്നടിയിൽ അജഗരഗമനവൃത്തത്തിലേക്കു് ഒരു ഗുരു അധികമായിരിക്കുന്നു.

"ഉദ്ധതമതി നരപതിതന്നുടെ വാക്കുകൾകേട്ടു
ബുദ്ധിയിലതി കനിവുകലന്നു കുതുകമിയന്നു ഹനുമാൻ"

ഇതിൽ ആദ്യത്തെ അടിയിൽ അജഗരഗമനത്തിലേക്കു് ഒരു ഗണം കുറയും.

"തരുക്കളിൽ മൃഗക്കൂട്ടങ്ങടെ പലതരമേളങ്ങളുമവരുടെചാട്ടങ്ങളുമൊരുവകകേട്ടാൽ പൊറുക്കരുതൊരുവകക്കൂട്ടങ്ങടെ പലവിള–
(യാട്ടം"

'ഉലകുകളെട്ടും പാട്ടതരമിഹ ഞെട്ടും പടിപടഹമിതട്ടും'

ഈ വകക്കൊക്കെയും വൃത്തമംഞ്ജരിയിൽ കാണാത്ത വിലക്ഷണവൃത്തങ്ങളാണു്. ഈ വക വൃത്തങ്ങൾ തുള്ളലുകളിലും മററും കുറെ ധാരാളമുള്ളതുകൊണ്ടു് അവയ്ക്കു നാമനിർദ്ദേശമോ ലക്ഷണമോ ചെയ്യാൻ തുനിയുന്നില്ല.

കഥാനായകനായ ഭീമൻ ധീരോദ്ധതനാണെങ്കിലും പ്രസ്തുത തുള്ളലിലെ പ്രധാന രസം ഉത്സാഹസ്ഥായിഭാവകമായ വീരമാകുന്നു. വിസ്മയം, ഹാസ്യം മുതലായവ അതിന്നു് അംഗങ്ങളാണു്. ആകപ്പാടെ കല്യാണസൌഗന്ധികം നമ്പ്യാരുടെ തുള്ളലുകളിൽ ജന്മംകൊണ്ടെന്നപോലെ നന്മകൊണ്ടും പ്രാഥമ്യം വഹിക്കുന്നുണ്ടെന്നാണു് എന്റെ അഭിപ്രായം.

Madras
19-8-32

**P. KRISHNAN NAIR**
University Lecturer In Malayalam.



The Express Printing Works, Kottayam.

# കല്യാണസൗഗന്ധികം



## ശീതങ്കൻ തുള്ളൽ.



ഉലകിന്റെ ശുഭകർമ്മഫലമാശു വരുത്തുവാൻ
അലസാതെ പിറന്നാശു ബാലനായിട്ടിരിക്കുന്ന
പരദൈവം ഗണനാഥൻ, കലവിയോടടിയന്റെ
കലുഷത്തെക്കളഞ്ഞാശു പലനേരം തുണയ്ക്കേണം.
കലയേഹം നമസ്കാരം കലയേഹം നമസ്കാരം
കളവാണിസരസ്വതി തെളിവോടേമനക്കാമ്പിൽ
വിളയാടിക്കളിക്കേണം കളങ്കങ്ങളകറേറണം
കളികൾക്കുള്ളൊരുവിഘ്നം കളഞ്ഞെന്നെത്തുണയ്ക്കേണം.
ഹരിഹരശിവനയ്യൻ തിരുവടി അടിയന്റെ
മനതാരിൽപരിഭവമകലുവാൻ തുണയ്ക്കേണം.

വാഃനാർനദീപുരേവാണരുളീടുന്ന
ദീനാനുകമ്പിയാം കൃഷ്ണൻതിരുവടി
ദീനംകളഞ്ഞെന്നെരക്ഷിച്ചുകൊള്ളണ-
മാനന്ദമുള്ളിൽവളരെ വളർത്തണം.
ചെമ്പകനാട്ടിന്നലങ്കാരഭൂതനാം
തമ്പുരാൻ "ദേവനാരായണ" സ്വാമിയും
കമ്പംകളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണം
കുമ്പിടുന്നേനിന്നു നിൻപദാംഭോരുഹം.
നന്ദികാരണ്യമാം മന്ദിരേവാഴുന്ന
മന്ദാരദാരുവാം "ബാലരവി"യുടെ
നന്ദിവരുത്തുന്ന കണ്ടങ്കരിംകാവി-
ലിന്ദുചൂഡപ്രിയേ! വന്ദേ, ഭഗവതീ
മന്ദേതരം മമ മന്ദതതീർത്തുടൻ

